

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 31 | THE ONLINE OFFICIAL NEWS BULLETIN | 2021 July 17

## SEASON OF PENTECOST പെന്തിക്കോസ്തികാലം ܥܕܢܐ ܕܦܢܛܩܘܣܛܝ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 18 ♪7 8th Sunday after Pentecost | 19 ♪3 | 20 ♪7 Comme. of Elijah the Prophet | 21 ♪3 | 22 ♪7 Comme. of Mary Magdalene | 23 ♪3 22nd Mem. of Geevarghese Mar Diascoros ✠ (Ranni Holy Trinity Ashram) 85th Mem. of Fr. Noronha (Brahmawar Cathedral) | 24 ♪7 |



പ. പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവായുടെ ഓർമ്മകൾക്കു മുമ്പിൽ ബാഷ്പാഞ്ജലികൾ.



## ഔഗേൻ റമ്പാൻ നിര്യാതനായി

റാന്നി: ഹോളി ട്രിനിറ്റി ആശ്രമാംഗവും, പരുമല സെമിനാരി മുൻ മാനേജരുമായ ഔഗേൻ റമ്പാൻ (61) നിര്യാതനായി. ഭൗതിക ശരീരം 2021 ജൂലൈ 17-ാം തിയതി ശനിയാഴ്ച 3 പിഎം ന് ഹോളി ട്രിനിറ്റി ആശ്രമ ചാപ്പലിൽ പൊതുദർശനത്തിന് വയ്ക്കുന്നതും സംസ്കാരം 18 ാം തിയതി ഞായറാഴ്ച 2-ന് ആശ്രമ സെമിത്തേരിയിൽ മെത്രാപ്പോലീത്താമാരുടെ കാർമ്മികത്വത്തിൽ നടത്തപ്പെടുന്നതുമാണ്.

തിരുവനന്തപുരം, തുമ്പമൺ ഭദ്രാസനങ്ങളിലെ പള്ളികളിൽ വികാരിയായും, തിരുവനന്തപുരം ഉള്ളൂർ അരമന മാനേജർ, ഇടുക്കി ഭദ്രാസന അഡ്മിനിസ്ട്രേറ്റർ, ആശ്രമ സുപ്പീരിയർ എന്നീ നിലകളിലും സേവനം അനുഷ്ഠിച്ചിട്ടുണ്ട്.



Dr. Geevarghese Mar Yulios attending the swearing in ceremony of the Governor designate Adv. P. S. Sreedharan Pillai as Governor of Goa.

## അനുശോചന സമ്മേളനം

പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവയുടെ വിയോഗത്തിൽ ഒമാൻ ഇടവകയുടെ ആഭിമുഖ്യത്തിൽ ഒമാനിലെ മറ്റ് ഓർത്തഡോക്സ് ഇടവകകളെ ഉൾപ്പെടുത്തി ഒരു അനുശോചന സമ്മേളനം (Virtual) ജൂലൈ 16-നു നടന്നു.

അനുശോചന സമ്മേളനത്തിൽ അഹമ്മദാബാദ് ഭദ്രാസന മെത്രാപ്പോലിത്ത ഡോ. ഗീവർഗ്ഗീസ് മാർ യുലിയോസ് മുഖ്യ പ്രഭാഷണവും, മലങ്കര അസ്സോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ അനുസ്മരണ പ്രഭാഷണവും നിർവ്വഹിച്ചു. സഹോദരീ സഭകളിലെ വൈദികർ, മറ്റ് വിശിഷ്ട വ്യക്തികൾ, ആത്മീയ സംഘടനാ പ്രതിനിധികൾ തുടങ്ങിയവർ അനുശോചന സന്ദേശം നൽകി.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ



# “ദൈവരാജ്യത്തിന്റെ മർമ്മം നിങ്ങൾക്കു നല്കപ്പെട്ടിരിക്കുന്നു”

ഡോ. ഗീവർഗീസ് മാർ യൂലിയോസ്

പ്രിയ വിശ്വാസികളേ,

വി. പെന്തിക്കുസ്തി പെരുന്നാളിന് ശേഷം എട്ടാം ആഴ്ചയിൽ നാം എത്തുമ്പോൾ “ദൈവരാജ്യത്തിന്റെ മർമ്മം നിങ്ങൾക്ക് നല്കപ്പെട്ടിരിക്കുന്നു”വെന്ന സന്ദേശമാണ് കർത്താവിന്റെ സുവിശേഷം നമ്മെ അറിയിക്കുന്നത്.

ദൈവരാജ്യത്തിന്റെ മർമ്മമായ യേശുക്രിസ്തു വിതയ്ക്കപ്പെട്ട വയലായ പ. ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാളിനായി പ. സഭ ഒരുങ്ങുന്ന ശൂനോയോ നോമ്പു കാലത്ത് ഈ സന്ദേശത്തിന് പ്രത്യേക അർത്ഥമുണ്ടെന്ന് ഓർക്കണം. ഒപ്പം മറുരൂപമലയിൽ നമ്മുടെ കർത്താവ് മോശയോടും ഏലിയാവിനോടുമൊപ്പം തന്റെ മഹത്വപൂർണ്ണതയെ തന്റെ ശിഷ്യന്മാരെ കാണിച്ച് തന്റെ മനുഷ്യാവതാര വ്യാപാരത്തിന്റെ മർമ്മം അവരെ പഠിപ്പിക്കുന്ന സംഭവവും ഈ ആഴ്ചയിൽ വി. കൂടാരപെരുന്നാളിലൂടെ നാം ധ്യാനിക്കുന്നു.

ദൈവരാജ്യത്തിന്റെ മർമ്മം വി. പിതാക്കന്മാർക്ക് വെളിപ്പെടുത്തപ്പെട്ട സംഭവങ്ങളാണ് പഴയനിയമ വായനകളിലും ലേഖനങ്ങളിലെ ചരിത്ര ആഖ്യാനങ്ങളിലും വർണ്ണിക്കപ്പെടുന്നത്.



ദൈവത്തിന്റെ പർവ്വതമായ ഹോരേബിൽ വച്ച് മുൾപടർപ്പിന്റെ നടുവിൽ നിന്നു അഗ്നിജ്വാലയിൽ മോശയ്ക്കു പ്രത്യക്ഷപ്പെട്ടവൻ: ഇങ്ങോട്ടു അടുക്കരുത്; നീ നിൽക്കുന്ന സ്ഥലം വിശുദ്ധമാകയാൽ കാലിൽ നിന്നു ചെരിപ്പ് അഴിച്ചു കളക എന്ന് കല്പിച്ച ശേഷം ദൈവത്തിന്റെ രക്ഷണ്യ പ്രവൃത്തിയുടെ മർമ്മം അവനെ അറിയിക്കുന്നു. മർമ്മത്തിന്റെ പൊരുളിനെ കുറിച്ച് ജനത്തോട് എന്തു പറയണം എന്ന മോശയുടെ ചോദ്യത്തിനും ആകുലതയ്ക്കും ലഭിക്കുന്ന ഉത്തരം: “ഞാനാകുന്നവൻ ഞാനാകുന്നു” എന്നാണല്ലോ. ഉള്ളവനും ഉണ്മയും ഉളവാകുന്നവനുമാകുന്നവൻ (ആൽഫയും ഒമേഗയും) അബ്രഹാമിന്റെയും ഇസഹാക്കിന്റെയും യാക്കോബിന്റെയും ദൈവമാണെന്നും അവന് ഉറപ്പു കൊടുക്കുന്നു (പുറപ്പാട് 3).

ഒരേസമയം മുൾപടർപ്പ് തീ പിടിച്ച് കത്തുന്നതും അതേസമയം മുൾപടർപ്പ് വെന്തുപോകാതിരിക്കുന്നതുമായ കാഴ്ച മോശയെ അമ്പരിപ്പിക്കുന്നുണ്ട്. “ദൈവത്തിന്റെ വചനമാകുന്ന രണ്ടാമത്തെ ഏക ക്നൂമ്മാ, തന്റെയും തന്റെ പിതാവിന്റെയും ജീവനുള്ള തന്റെ പരിശുദ്ധ റൂഹായുടെയും തിരുവിഷ്ടത്താൽ സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങി വന്ന് ദൈവമാതാവായ പ. കന്യകമറിയാമിന്റെ ഉദരത്തിൽ വസിക്കുകയും തന്റെ മനുഷ്യസ്നേഹത്താൽ അവളിൽ നിന്നു ജഡം ധരിക്കുകയും ചെയ്തുവെന്നും കന്യകമറിയാമിന്റെ ഉദരത്തിൽ താൻ മുഴുവനായി വസിച്ചിരിക്കുമ്പോൾ തന്റെ ദൈവത്വത്തിന്റെ സിംഹാസനത്തിന്മേൽ താൻ ഇരുന്നിരുന്നു”വെന്നുമുള്ള മർമ്മമാണ് എരിയാത്ത മുൾപടർപ്പിന്റെ നടുവിൽ എരിതീ കാണപ്പെടുന്നതിൽ നിന്നും വെളിവാകുന്നത്. ഒപ്പം തന്നെ കന്യകയുടെ വ്രതമുദ്രയ്ക്കും ഭംഗമുണ്ടായില്ല എന്നും പിതാക്കന്മാർ ചൂണ്ടിക്കാണിക്കുന്നു.

ആദ്യം മുൾപടർപ്പിൽ സൂചിപ്പിക്കപ്പെട്ടതും കാലതികവിൽ കന്യകയിൽ നിന്നും ജാതം ചെയ്തതുമായ ആ ദിവ്യരഹസ്യമാണ് മറുരൂപമലയിൽ (താബോർ) മോശയുടെയും ഏലിയാവിന്റെയും മുന്നിൽ തേജസ്സിൽ വെളിവാക്കപ്പെടുന്നത്. “സുവാർത്ത ദൂതന്റെ കാൽ പർവ്വതത്തിൽ എത്ര മനോഹരം” എന്ന് യെശയ്യാ പ്രവാചകൻ ഈ പ്രത്യക്ഷതയെ സാക്ഷിക്കുന്നു (52:7).

അന്ധകാരത്തിൽ നിന്നും തന്റെ അത്ഭുതപ്രകാശത്തിലേയ്ക്കു വിളിക്കപ്പെട്ടിരിക്കുന്ന തെരഞ്ഞെടുക്കപ്പെട്ട ജാതിയും രാജകീയ പുരോഹിതവർഗ്ഗവും വി. വംശവുമായ ദൈവജനത്തിന് മാത്രമേ ഈ രഹസ്യം (മർമ്മം) വെളിപ്പെടുകയുള്ളു എന്ന് വി. പത്രോസ് ശ്ലീഹായും (1 പത്രോസ് 2:6–10) പഠിപ്പിക്കുന്നു.

മറുരൂപപെരുന്നാളിന്റെ ഒരുക്കത്തിനായി എബ്രായ ലേഖകൻ ആഹ്വാനം ചെയ്യുന്ന വാക്കുകളും ശ്രദ്ധേയമാണ്. ദൈവപുത്രനായ യേശു ആകാശത്തിൽ കൂടി കടന്നുപോയ ശ്രേഷ്ഠ മഹാപുരോഹിതനായി നമുക്ക് ഉള്ളതുകൊണ്ട് നാം നമ്മുടെ സ്വീകാരം മുറുകെ പിടിച്ചുകൊണ്ട് ധൈര്യത്തോടെ അവന്റെ കൃപാസനത്തിനു അടുത്തു ചെല്ലുക എന്നും അവൻ നമ്മുടെ പാപത്തെ വഹിക്കുന്നവനും ബലഹീനതയെ ശക്തീകരിക്കുന്നവനുമാകയാൽ അവനിൽ തന്നെ ശരണപ്പെടുകയെന്നും അവൻ ആഹ്വാനം ചെയ്യുന്നു.

മർമ്മത്തെ സ്വീകരിച്ചവളാണ് വി. കന്യകമറിയാം. മർമ്മത്തെ അറിയുകയും സ്വീകരിക്കുകയും ചെയ്യണമെങ്കിൽ ആയതിനുള്ള ഒരുക്കവും വിശുദ്ധിയും ഏറെ ആവശ്യമെന്ന് വി. കന്യകമറിയാമിന്റെ ജീവിതം നമ്മോട് പറയുന്നുണ്ട്. ശൂനോയോ നോമ്പ് ദിനങ്ങളിലെ പ്രത്യേക പ്രാർത്ഥന ശ്രദ്ധിക്കുക: “മർത്തമറിയം ലോക ഇമ്പങ്ങളെ ഒക്കെയും വെടിഞ്ഞ് വിശുദ്ധിയിൽ ജീവിച്ച് സർവ്വ നന്മകളാലും അലങ്കരിക്കപ്പെട്ടതിനാൽ അവൾ ദൈവത്തിന്റെ മാതാവായി തീരുവാൻ തിരഞ്ഞെടുക്കപ്പെട്ടതുപോലെ കർത്താവേ, ഞങ്ങളും ലോക ഇമ്പങ്ങളെ വെടിഞ്ഞ് നോമ്പ്, നമസ്ക്കാരം മുതലായ നന്മകളാൽ അലങ്കരിക്കപ്പെട്ടവരും നിനക്കു വസിപ്പാൻ തക്ക വിശുദ്ധ ആലയങ്ങളും ആയിരിപ്പാൻ യോഗ്യരായിത്തീരണമേ.”

സ്ത്രീ മൂലം വന്ന നാശത്തെ സ്ത്രീ മൂലം തീർപ്പാനായിട്ടാണ് ദൈവിക രക്ഷണ്യ പദ്ധതിയിൽ മൊർത്ത് മറിയം തിരഞ്ഞെടുക്കപ്പെട്ടതെന്നും അവളുടെ മദ്ധ്യസ്ഥം പുത്രൻ തമ്പുരാൻ എല്ലായ്പോഴും കേട്ട് (കാനാവിലെ പോലെ) ലോകത്തിന്റെ കുറവുകളെ നീക്കിയെന്നും ഒടുവിൽ അവളുടെ മരണസമയത്ത് മാലാഖമാരുടെയും നിബിയന്മാരുടെയും ശ്ലീഹന്മാരുടെയും സഹദേന്മാരുടെയും പൂർവ്വ പിതാക്കന്മാരുടെയും കൂട്ടത്തോടു കൂടി അവൻ എഴുന്നള്ളി വന്ന് അവളുടെ ആത്മാവിനെ സ്വീകരിച്ചുവെന്നും പ്രാർത്ഥനകളിൽ കാണുന്നു. അവളുടെ ശരീരം പുത്രനെ വഹിച്ച ഉദരവും ഊട്ടിയ മുലകളും താലോലിച്ച കരങ്ങളും അവനെ ആദ്യം ദർശിച്ച കണ്ണുകളും കേട്ട കാതുകളും എല്ലാം ചേർന്നതാകയാൽ സർവ്വ ബഹുമാന ആദരവുകളോടും കൂടെ അത് ആകാശത്തിലേയ്ക്ക് ഉയർത്തപ്പെട്ടുവെന്നും പ. സഭയുടെ പാരമ്പര്യത്തിൽ കാണുന്നു.

മർമ്മത്തെ അറിയണമെങ്കിൽ താബോറിന്റെ അനുഭവം രുചിക്കണമെന്ന സന്ദേശമാണ് മറുരൂപപെരുന്നാളും നമുക്ക് നൽകുന്നത്: “കർത്താവേ, കീപ്പായെയും യാക്കോബിനെയും യോഹന്നാനെയും കൂട്ടിക്കൊണ്ടു പോയതുപോലെ നിന്റെ അടുക്കലേയ്ക്കു ഞങ്ങളെ ആകർഷിക്കണമേ. മോശയും ഏലിയാവും എന്നപോലെ ഞങ്ങൾ എല്ലായ്പോഴും നിന്നോടു സംഭാഷണം ചെയ്യുമാറാക

ണമേ. ഉയരങ്ങളിലേയ്ക്ക് ഞങ്ങളുടെ ബോധങ്ങളെ ഉയർത്തണമേ" എന്നാണ് പ്രാർത്ഥന.

തന്റെ രണ്ടാമത്തെ വരവാകുന്ന കല്യാണവിരുന്നിൽ പ്രകാശവും വെണ്മയുമുള്ള കല്യാണവസ്ത്രങ്ങൾ ധരിക്കുവാനും 'ഞാൻ പ്രീതിപ്പെട്ടിട്ടുള്ള എന്റെ വത്സല പുത്രൻ ഇവനാകുന്നു; എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ, ഒരുക്കപ്പെട്ടിരിക്കുന്ന നിത്യാനന്ദത്തെ അവകാശമാക്കുവിൻ'' എന്നുള്ള സന്തോഷ ശബ്ദം കേൾക്കുവാനും ഞങ്ങൾക്ക് ഇടയാക്കണമേ എന്നും സ്വർഗ്ഗരാജ്യത്തിലെ പ്രകാശ കൂടാരങ്ങളിൽ വിശ്വാസികളായ വാങ്ങിപ്പോയവരോടുള്ള സജീവ സംസർഗ്ഗത്തിൽ വസിക്കുന്ന അനുഭവം എല്ലായ്പോഴും ഞങ്ങളിൽ നിലനിർത്തണമേ എന്നും ഈ ദിവസങ്ങളിൽ പ. സഭ പ്രത്യേകം അപേക്ഷിക്കുന്നു.

താബോറിന്റെ അനുഭവവും മുൾപടർപ്പിൽ മോശയ്ക്കുണ്ടായ അനുഭവവും പ. സഭയുടെ കൗദാശിക-ആരാധനാ ജീവിതത്തെ തന്നെയാണ് വെളിവാക്കുന്നത് എന്നതിനാൽ പ. ദേവാലയ കൂദാശ, പട്ടംകൊട ശുശ്രൂഷ, വിവാഹ കൂദാശ, കബറടക്ക ശുശ്രൂഷ എന്നിങ്ങനെ മിക്കവാറും ആരാധനക്രമങ്ങളിൽ രക്ഷയുടെ മർമ്മം വെളിപ്പെടുന്ന ഈ സംഭവങ്ങൾ ശ്രേഷ്ഠമായ ധ്യാനചിന്തകളായി പിതാക്കന്മാർ ഉപയോഗിക്കുന്നുണ്ട്.

പ. ശ്ലീഹന്മാരെപ്പോലെ 'ഇവൻ എന്റെ വാത്സല്യപുത്രനാകുന്നു' എന്ന് പിതാവായ ദൈവം പുത്രനെ സാക്ഷിക്കുന്ന ശബ്ദം കേൾക്കുവാൻ ഞങ്ങൾക്കും ഭാഗ്യം തരണമേ എന്നും നാം പ്രാർത്ഥിക്കുന്നു. പിതാവിൽ നിന്നും "സർവ്വ ലോകങ്ങൾക്കും മുമ്പെ ജനിച്ച പ്രകാശത്തിൽ നിന്നുള്ള പ്രകാശവും സത്യ ദൈവത്തിൽ നിന്നുള്ള സത്യദൈവവും" തങ്ങളുടെ മുന്നിൽ മനുഷ്യാവതാരം ചെയ്ത യേശുവാകുന്ന എന്നതാണല്ലോ സുവിശേഷത്തിന്റെ മർമ്മം. ആ മർമ്മം വെളിവാകുന്നതിൽ പ. കന്യകമറിയാമിനും വി. ശ്ലീഹന്മാർക്കും നിബിയന്മാർക്കുമുള്ള സ്ഥാനവുമൊക്കെ ഏറെ വിശദീകരിക്കുന്ന വായനകളും പ്രാർത്ഥനകളുമാണ് ഈ ആഴ്ചയിൽ കടന്നു വരുന്നത് എന്ന് സാരം.

നോമ്പ് ഒരുക്കത്തോടെ അനുഷ്ഠിക്കാൻ ദൈവം സഹായിക്കട്ടെ. ദൈവം അനുഗ്രഹിക്കട്ടെ.



**തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ദീയസ്കോറോസിന്റെ 22-ാം ഓർമ്മപ്പെരുന്നാളിന് മുന്നോടിയായി അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന റാന്നി ഹോളി ട്രിനിറ്റി ആശ്രമ ചാപ്പലിലെ വിശുദ്ധ കുർബ്ബാനയ്ക്കും, കബറിങ്കലെ ധൂപപ്രാർത്ഥനയ്ക്കും ശേഷം തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് പെരുന്നാൾ കൊടിയേറ്റ് നിർവഹിച്ചു. നിലയ്ക്കൽ ഭദ്രാസന മെത്രാപ്പോലീത്ത ഡോ. ജോഷ്വ മാർ നിക്കോദിമോസ് സഹകാർമ്മികത്വം വഹിച്ചു.**



**നാടകകൃത്തും, സാംസ്കാരിക നായകനുമായ തോപ്പിൽ ഭാസിയുടെ സഹധർമ്മിണി നിര്യാതയായ അമ്മണിഅമ്മയ്ക്ക് മലങ്കര ഓർത്തഡോക്സ് സഭയുടെ ആദരവ്, മാവേലിക്കര ഭദ്രാസന സഹായ മെത്രാപ്പോലീത്താ അലക്സിയോസ് മാർ യൗസേബിയോസ്, മാവേലിക്കര ഭദ്രാസന സെക്രട്ടറി ഫാ. ജോൺസ് ഈപ്പൻ, വള്ളികുന്നം പള്ളി വികാരി ഫാ. കോശി മാത്യു എന്നിവർ രാവിലെ വള്ളികുന്നത്ത് തോപ്പിൽ ഭാസിയുടെ ഭവനത്തിൽ എത്തി ആദരാഞ്ജലികൾ അർപ്പിച്ചു.**



## പഴഞ്ഞി മാർ ബസേലിയോസ് സ്കൂൾ അനുശോചനം രേഖപ്പെടുത്തി

പഴഞ്ഞി: പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ ദേഹവിയോഗത്തിൽ പഴഞ്ഞി മാർ ബസേലിയോസ് സ്കൂൾ അനുശോചനം രേഖപ്പെടുത്തി. പഴഞ്ഞി സെന്റ് മേരീസ് കത്തീഡ്രൽ മാനേജ്മെന്റിൽ പ്രവർത്തിക്കുന്ന സ്കൂളിന്റെ രക്ഷാധികാരി കൂടിയായിരുന്നു പ. കാതോലിക്ക ബാവ. സെന്റ് മേരീസ് കത്തീഡ്രൽ വികാരിയും സ്കൂൾ മാനേജറുമായ ഫാ സക്കറിയ കൊള്ളന്നൂർ അനുസ്മരണ സന്ദേശം നൽകി. ലാളിത്യത്തിന്റെയും സ്നേഹത്തിന്റെയും ആൾരൂപമായിരുന്നു പരിശുദ്ധ പിതാവെന്നും മറ്റുള്ളവരെ കരുതുവാനും സഹായിക്കുവാനും അവരുടെ വേദനയിൽ അവരുടെ കൂടെനിന്ന് ആശ്വസിപ്പിക്കുവാനും സാധിച്ചിരുന്ന വലിയ മനസ്സിന് ഉടമ ആയിരുന്നുവെന്നും ഈ സ്നേഹഭാവമാണ് പരിശുദ്ധ പിതാവിന് ജനഹൃദയങ്ങളിൽ ഇടംനേടി കൊടുത്തതെന്നും ഇടവവികാരി അനുസ്മരിച്ചു.

ഹെഡ്മാസ്റ്റർ ജീബ്ലസ് ജോർജ് അധ്യക്ഷത വഹിച്ചു. ബ്ലോക്ക് പഞ്ചായത്ത് മെമ്പർ എൻ കെ ഹരിദാസൻ, വാർഡ് മെമ്പർ സിന്ധു, പള്ളി കൈസ്ഥാനി സുമേഷ് പി വിൽസൺ, പി.റ്റി.എ. പ്രസിഡന്റ് സക്റിയ, വൈസ് പ്രസിഡന്റ് ബിനു ടി ആർ, പൂർവ്വവിദ്യാർത്ഥി സംഘടന പ്രസിഡന്റ് കുഞ്ഞുമോൻ, സ്കൂൾ ബോർഡ് മെമ്പർ സി സി ജോസ്, അധ്യാപകരായ ഫെമി വർഗീസ്, ജിൻസി പി ജോസ്, വി എ റഹ്മത്ത്, സരുൺ കെ സൈമൺ എന്നിവർ സന്നിഹിതരായിരുന്നു.




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

അനുസ്മരണം

# അനുഗൃഹീതമായ ഒരു സാക്ഷ്യം

### ആർച്ച് ബിഷപ്പ് മാർ ജോസഫ് പവ്വത്തിൽ



ചില സൗഹൃദങ്ങൾ അങ്ങനെയാണ്; സാഹോദര്യത്തിന്റെ സുഗന്ധമുള്ള സൗഹൃദങ്ങളെന്നു വേണമെങ്കിൽ പറയാം. കാലം ചെയ്ത പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായുമായുള്ള ബന്ധം സൗഹൃദത്തിന്റെയും സാഹോദര്യത്തിന്റെയും നിറവായിരുന്നു. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ മുൻഗാമികളായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുമായും പ്രത്യേകമായി ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുമായും ദിദിമോസ് ബാവായുമായും എനിക്കുണ്ടായിരുന്ന അനുഗൃഹീതമായ വ്യക്തിബന്ധവും സൗഹൃദവും തിരുമേനി പലപ്പോഴും അനുസ്മരിപ്പിക്കുമായിരുന്നു. അതുകൊണ്ടുതന്നെ മുതിർന്ന സഹോദരനോടുള്ള സ്നേഹവാത്സല്യത്തോടും കരുതലോടും കൂടിയാണ് തിരുമേനി എന്നോട് ഇടപെട്ടിരുന്നത്.

നിഷ്കളങ്കമായ ഒരു ആർജവത്വം ജീവിതത്തിൽ സൂക്ഷിച്ച വ്യക്തിയാണ് ബാവാതിരുമേനി. പറയാനുള്ളത് പറയുക, അതു നേരെ പറയുക, നേരിട്ട് പറയുക എന്ന സ്വഭാവക്കാരൻ. ഗ്രാമീണ നിഷ്കളങ്കത ജീവിതത്തിൽ ആകമാനം പുലർത്തിയ വ്യക്തി. സഭകളുടെ ഐക്യത്തിനായുള്ള ചർച്ചാസമിതികളിലും ഇന്റർ ചർച്ച് കൗൺസിൽ ഫോർ എജ്യൂക്കേഷന്റെയും നിലയ്ക്കൽ എക്യുമെനിക്കൽ ട്രസ്റ്റിന്റെയുമൊക്കെ സമ്മേളനങ്ങളിലും സൗഹൃദ സംഗമങ്ങളിലുമെല്ലാം ഈ ഒരു പെരുമാറ്റശൈലി ഏവർക്കും പ്രിയപ്പെട്ടതായിരുന്നു.

എല്ലാ ക്രൈസ്തവ സഭകളുടെയും മേലദ്ധ്യക്ഷന്മാരുമായും ഇഴയടുപ്പമുള്ള ബന്ധം സൂക്ഷിക്കാൻ ബാവാതിരുമേനി താൽപര്യപൂർവ്വം ശ്രദ്ധിച്ചിരുന്നു. പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പായെ വത്തിക്കാനിലെത്തി കൂടിക്കാഴ്ച നടത്തിയ അദ്ദേഹം കോപ്റ്റിക്, എത്യോപ്യൻ, അർമേനിയൻ, എറിത്രിയൻ, സിറിയൻ, റഷ്യൻ, ആംഗ്ലിക്കൻ സഭകളുടെ തലവന്മാരെയെല്ലാം സന്ദർശിച്ച് സഭകളുടെ ഐക്യത്തെ ശക്തിപ്പെടുത്തിയിട്ടുണ്ട്. അതുപോലെ ഈ സഭകളുടെയെല്ലാം പ്രതിനിധികൾ ദേവലോകത്ത് ബാവാതിരുമേനിയെ സന്ദർശിക്കുകയും ചെയ്തിരുന്നു. മാർത്തോമാശ്ലീഹായുടെ പൈതൃകത്തിലുള്ള സഭകളുടെ ഐക്യവും അതു വഴി സഭകളുടെയെല്ലാം കൂട്ടായ്മയും തിരുമേനിയുടെ പ്രതീക്ഷയും പ്രാർത്ഥനയുമായിരുന്നു.

ഫ്രാൻസിസ് മാർപാപ്പായെ വത്തിക്കാനിൽ സന്ദർശിച്ച വേളയിൽ നടത്തിയ പ്രഭാഷണത്തിൽ തന്റെ ഏറ്റവും വലിയ സ്വപ്നമായി ഉയർത്തിക്കാട്ടിയത് ഈ ഐക്യമാണ്. വ്യക്തിപരമായി എനിക്ക് പ്രിയപ്പെട്ട ഒരു സുഹൃത്തിന്റെയും സഹോദരന്റെയും വേർപാടു കൂടിയാണ്. അദ്ദേഹം രോഗശയ്യയിൽ ആയിരുന്നപ്പോഴും എല്ലാ ദിവസവും ഞാൻ അദ്ദേഹത്തെ എന്റെ പ്രാർത്ഥനയിൽ സമർപ്പിച്ചിരുന്നു. ഇനിയും എന്നോടും നമ്മോടുമൊക്കെ ചേർന്ന് ഒരു പ്രാർത്ഥനാദൂരത്തിൽ ബാവാതിരുമേനി ഉണ്ടായിരിക്കും; തീർച്ച. ❑

## പരിശുദ്ധ കാതോലിക്കാ ബാവായുടെ അനുസ്മരണം ഞായറാഴ്ച നടക്കും

തൊഴിയൂർ: കാലം ചെയ്ത മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മേലധ്യക്ഷൻ പരിശുദ്ധ ബസ്സേലിയോസ് മാർതോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയെ അനുസ്മരിച്ച് മലബാർ സ്വതന്ത്ര സുറിയാനി സഭ നടത്തുന്ന അനുസ്മരണ സമ്മേളനം ഞായറാഴ്ച സൂം ഓൺലൈൻ പ്ലാറ്റ്ഫോം മുഖേന നടക്കും.

ജൂലൈ 18 ഞായറാഴ്ച വൈകീട്ട് 4 മണിക്ക് സഭാ അധ്യക്ഷൻ സിറിൽ മാർ ബസ്സേലിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ ആരംഭിക്കുന്ന അനുസ്മരണ ചടങ്ങ് മലങ്കര കത്തോലിക്കാ സഭയുടെ മേലധ്യക്ഷൻ ബസ്സേലിയോസ് കർദിനാൾ ക്ലീമീസ് ഉദ്ഘാടനം ചെയ്യും. കൽദായ സുറിയാനി സഭയുടെ മേലധ്യക്ഷൻ മാർ അപ്രേം മെത്രാപ്പോലീത്താ, മലങ്കര മാർതോമ്മ സുറിയാനി സഭയുടെ മേലധ്യക്ഷൻ തിയഡോഷ്യസ് മാർ തോമ്മ മെത്രാപ്പോലീത്താ, മലങ്കര ഓർത്തഡോക്സ് സഭയുടെ അഹമ്മദാബാദ്-കുന്നംകുളം ഭദ്രാസന ഇടയൻ ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ, കുന്നംകുളം എം.എൽ.എ. എ.സി. മൊയ്തീൻ എന്നിവർ അനുസ്മരണ സന്ദേശം നൽകും. പരിപാടിയുടെ തത്സമയ സംപ്രേഷണം മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ ഔദ്യോഗിക മാധ്യമ വിഭാഗമായ MISC Media Wing ന്റെ ഫേസ്ബുക്ക് പേജിലും, യൂട്യൂബ് ചാനലിലും ഉണ്ടായിരിക്കും.



അനുസ്മരണം

# ആ വെളിച്ചം നമുക്ക് വഴി വിളക്കാകട്ടെ

## ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ

ദൈവതിരുനാമം മഹത്വപ്പെടുമാറാകട്ടെ. അഭിവന്ദ്യ പിതാക്കൻമാരെ, വിശ്വാസ സമൂഹമേ, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അഭ്യുദയ കാംക്ഷികളായ എല്ലാ പ്രിയപ്പെട്ടവരുമേ,

പരിശുദ്ധ പിതാവിന്റെ ഭൗതിക സാന്നിധ്യത്തിന്റെ മുന്നിൽ ആത്മാർപ്പണം നടത്തുകയും ഹൃദയാഞ്ജലികൾ അർപ്പിക്കുകയും ചെയ്യുന്നു. സമയമില്ലാത്തതുകൊണ്ട് നാല് കാര്യങ്ങൾ മാത്രം പറയുകയാണ്.

ഒന്ന്, അഹമ്മദാബാദ് ഭദ്രാസനം ഉൾപ്പെടെയുള്ള ബാഹ്യ കേരള ഭദ്രാസനങ്ങളുടെ സാരഥികൾ പ്രത്യേകിച്ച് സുൽത്താനേറ്റ് ഓഫ് ഒമാന്റെ അധ്യക്ഷൻ ഹിസ് ഹൈനസ് മുതൽ ഗ്രാൻഡ് മുഫ്തി മുതൽ അനേകരുടെ അനുശോചന പ്രമേയങ്ങൾ ലഭിക്കുന്നുണ്ട്. മൂന്ന് മുഖ്യമന്ത്രിമാരുടെ അനുശോചന പ്രമേയങ്ങൾ ലഭിച്ചിട്ടുണ്ട്. ഇതെല്ലാം ഒറ്റവാക്കിൽ അറിയിക്കുകയാണ്.

പിതാവ് അവസാനമായി പള്ളികൂദാശ നടത്തിയത് അഹമ്മദാബാദ് ഭദ്രാസനത്തിൽ തന്റെ മുൻഗാമി കൂടിയായ 'സഭാതേജസ്' പുലിക്കോട്ടിൽ യൗസേഫ് മാർ ദിവന്നാസിയോസ് ഒന്നാമന്റെ നാമധേയത്തിൽ സ്ഥാപിതമായ 'ജ്യോതിസ്സ് ആശ്രമ'ത്തിന്റെ ചാപ്പലാണ്. ആ ആശ്രമവും ഭദ്രാസനവും എല്ലാവരും ഹൃദയാഞ്ജലി അർപ്പിക്കുന്നു.

കുന്നംകുളം ഭദ്രാസനതിന്റെ ചുമതലയിൽ അദ്ദേഹം വന്നിട്ട് 36 വർഷങ്ങൾ കഴിഞ്ഞു. അവിടത്തെ എല്ലാ ദേവാലയങ്ങളും പുനരുദ്ധരിക്കുകയും കൂദാശ ചെയ്യുകയും, നല്ല ഒരു വൈദിക നേതൃത്വത്തെ അവിടെ നിന്ന് ഉയർത്തിക്കൊണ്ട് വരികയും, സ്ഥാപനങ്ങൾക്കൊണ്ടും മറ്റെല്ലാ കാര്യങ്ങൾക്കൊണ്ടും അതിനെ അനുഗ്രഹിക്കുകയും എല്ലാറ്റിലും ഉപരിയായി തന്റെ എളിമയുടെ, വിനയത്തിന്റെ ജീവിതശൈലി ഞങ്ങൾക്ക് അദ്ദേഹം കാണിച്ചു തരികയും ചെയ്തു. ആ സമൂഹത്തിന് മുഴുവൻവേണ്ടി കുന്നംകുളം ഭദ്രാസനത്തിന്റെ ആദരാഞ്ജലികൾ ഒരിക്കൽ കൂടി അർപ്പിക്കുകയാണ്.

മലങ്കരസഭയുടെ മാധ്യമ വിഭാഗത്തിന്റെ അധ്യക്ഷൻ എന്ന നിലയിൽ മാധ്യമ പ്രവർത്തകരോട് എത്ര പറഞ്ഞാലും തീരാത്ത നന്ദിയാണ് ഉള്ളത്. ലോകത്തിന്റെ എല്ലാ കോണുകളിലും ഈ സന്ദേശം എത്തത്തക്ക രീതിയിൽ ദൃശ്യ - ശ്രാവ്യ - സമൂഹ മാധ്യമങ്ങൾ, പരിശുദ്ധ പിതാവിന്റെ ഈ വിയോഗം അവരുടെ ഏറ്റവും വലിയ വാർത്തയായി ഈ രണ്ടു ദിവസം മുഴുവൻ ലോകത്തെ മുഴുവൻ അറിയിച്ചുകൊണ്ടിരിക്കുകയാണ്. ഇവരോടുള്ള നിസ്സീമമായ സ്നേഹം, നന്ദി അറിയിക്കുന്നു. പ്രത്യേകിച്ച് മലങ്കരസഭ മാസിക ഒരു സപ്ലിമെന്റ് ഇറക്കിയിട്ടുണ്ട്. M0SC News Bullettin ഏതാണ്ട് 40 പേജുകളുള്ള ഒരു ഓൺലൈൻ ന്യൂസ് ബുള്ളറ്റിൻ ഇറക്കിയിട്ടുണ്ട്. എല്ലാ അനുശോചനങ്ങളും ചേർത്തുകൊണ്ട് സഭയുടെ ഔദ്യോഗികമായിത്തന്നെ വീണ്ടും ന്യൂസ് ബുള്ളറ്റിനുകളും സ്മരണികകളും ഇറങ്ങുന്നതായിരിക്കും. അക്കാര്യം ഒരു വാക്കിൽ ഓർമ്മിപ്പിക്കുന്നു.

അദ്ദേഹത്തിന്റെ കുടുംബത്തെക്കുറിച്ച് ഒരു വാക്ക്. അദ്ദേഹം ഒന്നും അതിനെക്കുറിച്ച് പറയാറില്ല. നേരത്തേ സൂചിപ്പിച്ച സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസിന് (പഴയ സെമിനാരി സ്ഥാപകൻ) മലങ്കര മെത്രാപ്പോലീത്താ എന്ന രീതിയിൽ ആദ്യമായി രാജകീയ വിളംബരം ലഭിക്കുകയും അങ്ങനെ ആധുനിക മലങ്കരസഭയ്ക്ക് അദ്ദേഹം അടിസ്ഥാനമിടുകയും ചെയ്തു. ആ പിതാവിൽ നിന്ന് ഏഴാമത്തെ തലമുറയാണ് പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവ - മാതൃകുടുംബം വഴിയായി. ആ കുടുംബത്തിൽ പോൾ, വറിയത്, ഇയ്യു ഇങ്ങനെയുള്ള പേരുകളാണ്. അദ്ദേഹത്തിന്റെ മാതുലനെക്കുറിച്ച് കൽപനയിൽ പരാമർശമുണ്ട്. അതൊരു ഇയ്യുവാണ്. അദ്ദേഹത്തിന്റെ മാതാവിന്റെ പിതാവ് പോൾ ആണ്, പൗലൂസ് ആണ്, പൈലോത് ആണ്. ആ പൈലോത് ആണ് അദ്ദേഹത്തിന്റെ പേര് എന്നുള്ളത് നാം ഓർക്കുന്നു. അങ്ങനെ ആ കുടുംബത്തിൽ അനേക വ്യക്തിത്വങ്ങൾ. രണ്ടാമത്തെ പുലിക്കോട്ടിൽ തിരുമേനി ഉൾപ്പെടെ ദീർഘമായ ഒരു വൈദിക പാരമ്പര്യം കുന്നംകുളത്ത് മുഴുവൻ ആ കുടുംബത്തിനുണ്ട്. അദ്ദേഹത്തിന്റെ മാതാവിന്റെ സഹോദരന്റെ




മകൻ ഇപ്പോൾ ആർത്താറ്റ് കത്തീഡ്രൽ വികാരി ബഹുമാനപ്പെട്ട പത്രോസ് ജി. പുലിക്കോട്ടിൽ ആണ്. മരുമക്കൾ എല്ലവരും വൈദികരാണ്. എല്ലാം ഇവിടെ പറഞ്ഞു കഴിഞ്ഞു.

പിതാവിന്റെ സന്നിധിയിൽ ആത്മാർപ്പണം ചെയ്തുകൊണ്ട് ഈ ഒരു അവസരം ലഭിച്ചതിന് ദൈവത്തെ സ്തുതിച്ച് നിർത്തുന്നു. ദൈവം നമ്മെ എല്ലാവരെയും വാഴ്ത്തി അനുഗ്രഹിക്കട്ടെ.

*(2021 ജൂലൈ 13-ന് പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കബറടക്കത്തോടനുബന്ധിച്ച് ദേവലോകത്ത് വച്ച് വികാരനിർഭരനായി നടത്തിയ അനുസ്മരണത്തിൽ നിന്നും)*

## ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഓർമ്മ കുർബ്ബാന

ദേവലോകം: കാതോലിക്കേറ്റ് അരമന ചാപ്പലിൽ കബറടങ്ങിയിരിക്കുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ നാളെ നടക്കുന്ന ഓർമ്മ കുർബ്ബാനയ്ക്ക് നോർത്ത് ഈസ്റ്റ് അമേരിക്ക ഭദ്രാസനാധിപൻ സഖറിയ മാർ നിക്കോളവോസ് മെത്രാപ്പോലീത്താ മുഖ്യ കാർമികത്വം വഹിക്കും. വി. കുർബ്ബാനയുടെ തൽസമയം സംപ്രേഷണം രാവിലെ 7.15 മുതൽ കാതോലിക്കേറ്റ് ന്യൂസ് ഫേസ്ബുക്ക് പേജിൽ കാണാം.

അനുസ്മരണം

# കാനഡാ പ്രധാനമന്ത്രിയുടെ അനുശോചനം



PRIME MINISTER · PREMIER MINISTRE

**Statement by the Prime Minister of Canada**



Dear Members of the Malankara Orthodox Syrian Church of India,

On behalf of all Canadians and the Canadian Government, Sophie and I would like to offer you our heartfelt condolences on the tragic passing of His Holiness Baselios Marthoma Paulose II, Supreme Head of the Malankara Orthodox Syrian Church of India.

We were sorry to learn of his passing, and we hope you are able to find strength and comfort in this trying time. His Holiness was a dedicated, spiritual leader who devoted his whole life to helping the poor and vulnerable. He promoted social justice and equality, including the empowerment of women. His dedication to promoting human and civil rights across the world is a testament to his exceptional leadership and humanity. Indeed, he has left an undeniable and positive mark on the lives of many in Canada and across the world. He will be sorely missed.

Sophie and I hope that you will find comfort in knowing that the compassion he showed all people will continue to inspire others around the world.

Please know that our thoughts and sympathies are with you all.

Sincerely,

Ottawa
2021

# കോപ്റ്റിക് സഭാതലവന്റെ അനുശോചനം

Coptic Orthodox Patriarchate
H.H. Pope Tawadros II
Pope of Alexandria and
Patriarch of the See of St. Mark
The Papal Residence



بطريركية الأقباط الأرثوذكس
قداسة البابا الأنبا تواضروس الثاني
بابا الأسكندرية
وبطريرك الكرازة المرقسية
المقر البابوي

**His Holiness Pope Tawadros II**
**Pope of Alexandria & Patriarch of the See of St. Mark**
**Expressed his condolences over the repose in the Lord of**
**Patriach Baselios Marthoma Paulose II**

**Metropolitan Zachariah Mar Nicholovos**
**President**
**Department of Ecumenical Relations**

13 July 2021
Reference No.: P 021/21

Your Eminence,

It is with deep sorrow that we have learned of the passing away from this world, His Holiness Patriarch Baeslios Marthoma Paulose II – Supereme Head of the Malankara Orthodox Syrian Church, Catholicose of the East & Malankara Metropolitan

In these moments of grief, on behalf of the Coptic Orthodox Church and our Holy Synod we convey our sincere condolences and express our sympathy with the Malankara Orthodox Syrian Church, it's Holy Synod, clergy and the faithful.

Praying that our Lord Jesus Christ may repose the late Patriarch soul in peace among the righteous and grant you all protection and strength in faith.

May his memory be eternal!




+ Tawadros II 2021-7-13

Pope Tawadros II
Pope of Alexandria and
Patriarch of the See of St. Mark

222 Ramses St., Abbaseya, Cairo, Egypt

٢٢٢ شارع رمسيس ، العباسية ، القاهرة ، مصر

## ഇന്ത്യയുടെ പ. പാത്രിയർക്കീസ് ബാവയുടെ ദേഹ വിയോഗത്തിൽ അനുശോചിച്ച് ഈജിപ്തിന്റെ പ. പാത്രിയർക്കീസ് ബാവ

കെയ്റോ: അതിപുരാതനമായ കോപ്ടിക് ഓർത്തഡോക്സ് സഭയുടെ അധ്യക്ഷനും അലക്സാന്ത്രിയൻ പാത്രിയർക്കീസും, വിശുദ്ധ മാർക്കോസിന്റെ സിംഹാസനത്തിന് പിൻഗാമിയുമായ പരിശുദ്ധ പോപ്പ് തെവോദ്രോസ് രണ്ടാമൻ പൗരസ്ത്യ കാതോലിക്കായും ഇന്ത്യയുടെ പാത്രിയർക്കീസുമായ പരിശുദ്ധ മോറാൻ മാർ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതിയൻ ബാവയുടെ ദേഹവിയോഗത്തിൽ അഗാധമായ ദുഃഖം രേഖപ്പെടുത്തി അനുശോചന സന്ദേശം അയച്ചു.

പ. പോപ്പ് തെവോദ്രോസ് രണ്ടാമന്റെ സ്ഥാനാരോഹണത്തിൽ പരിശുദ്ധ ബാവ ആഗോള സഭാപിതാക്കന്മാർക്കൊപ്പം സന്നിഹിതനായിരുന്നു. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുമായി വളരെ അടുത്ത സ്നേഹ ബന്ധം പുലർത്തുന്ന സഭയാണ് കോപ്റ്റിക് ഓർത്തഡോക്സ് സഭ.

അനുസ്മരണം

# എന്റെ കാലുകൾ നിന്റെ വാതിലുകളിൽ നിൽക്കുകയായിരുന്നു...

ഡോ. എം. കുര്യൻ തോമസ്

"*കടന്നു പോവാൻ തയാറെടുക്കുക*" ഭാഗ്യമരണത്തിന്റെ ലക്ഷണമായി പറയുന്ന ഒന്നാണ്. അപ്രകാരം തയാറെടുത്ത് കടന്നുപോയ ഭാഗ്യവാനാണ് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ.

"*സ്വബോധത്തോടെ അന്ത്യകൂദാശകളെല്ലാം സ്വീകരിച്ച് കർത്താവിൽ നിദ്ര പ്രാപിക്കുക*" എന്നത് ഒരു റോമൻ കത്തോലിക്കാ പ്രയോഗമാണെങ്കിലും ഇന്ന് ക്രൈസ്തവമായ ഭാഗ്യമരണമായി ഇന്ന് മലയാളികൾ പൊതുവെ കണക്കാക്കുന്ന അനുക്രമമാണ്. ഇതനുസരിച്ചും പ. പിതാവിന്റേത് ഒരു ഭാഗ്യ മരണമാണ്. 2020 പിറന്നു വിണപ്പോൾ തന്റെ രോഗബാധ സ്ഥിതീകരിച്ചതോടെതന്നെ അദ്ദേഹം തന്റെ യാത്രയ്ക്കു തയാറെടുത്തു തുടങ്ങിയിരുന്നു എന്നു പറഞ്ഞാലും തെറ്റില്ല.

2021 ഫെബ്രുവരി 23-ന് പ. വട്ടശ്ശേരിൽ തിരുമേനിയുടെ ദുഃഖ്റോനോ പെരുന്നാൾ ദിവസം കോവിഡ് സ്ഥിരീകരിച്ച് പരുമല ആശുപത്രിയിൽ പ്രവേശിച്ചതു മുതൽ ഈ തയാറെടുപ്പ് അധികരിച്ചു. അനേക തവണ വി. കുർബാന സ്വീകരിച്ചു. താൻ ആവശ്യപ്പെട്ടതനുസരിച്ച് അവസാനമായി രോഗശാന്തിക്കുള്ള തൈലാഭിഷേക കൂദാശ 2021 ഏപ്രിൽ 21-ന് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ, പ. പിതാവിന്റെ പ്രിൻസിപ്പൽ സെക്രട്ടറി ഫാ. തോമസ് പി. സഖറിയ, പരുമല ആശുപത്രി സി.ഇ.ഒ. ഫാ. എം.സി. പൗലൂസ്, കുന്നംകുളം അരമന മാനേജർ ഫാ. ഗീവർഗീസ് കാട്ടിൽ, പ. പിതാവിന്റെ സെക്രട്ടറിമാരായ ഡീ. മെൽവിൻ മാത്യു, ഡീ. പ്രേസൺ റ്റി. ജോൺസൺ എന്നിവരുടെ സഹകാർമ്മികത്വത്തിൽ നിർവഹിച്ചു.

അവിടെയും അവസാനിച്ചില്ല മുന്നൊരുക്കങ്ങൾ. മരണപത്രം മുൻപൂകൂട്ടി എഴുതിവെച്ചു. ആഴ്ചകൾ ഏടുത്ത് എഴുതിയും തിരുത്തിയും പരിഷ്ക്കരിച്ചും അന്ത്യശാസനം തയാറാക്കി. പിൻഗാമിയെ തിരഞ്ഞെടുക്കാൻ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം കൂടാൻ നോട്ടീസു കല്പന പുറപ്പെടുവിച്ചു. ഗർഭത്തിൽ വെച്ചുതന്നെ ക്ഷുദ്രശക്തികൾ ഞെരിച്ചുകൊന്നു എങ്കിലും, തൊഴുത്തിൽ കയറാത്ത തന്റെ കുഞ്ഞാടുകളെ മടക്കിക്കൊണ്ടു വരുവാൻ നവമായി ആരംഭിച്ച ഒരു സമാധാനശ്രമത്തിന് അനുമതി നൽകി.









സഹോദര മെത്രാപ്പോലീത്താമാരെ ഓരോരുത്തരെയായി രോഗക്കിടക്കയിൽ വിളിച്ച് നിരപ്പായി. തന്റെ മുൻഗാമി രചിച്ച "*മരണാനന്തരാവസ്ഥ*" പാരായണം ചെയ്തതും ഈ തയാറെടുപ്പിന്റെ ഭാഗമായി വേണം കണക്കാക്കാൻ.

"*മലങ്കരയുടെ ബാർ എബ്രായ*" ആയ പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ രചിച്ച ഒരു ശ്രേഷ്ഠഗ്രന്ഥമാണ് "*മരണാനന്തരാവസ്ഥ.*" വി. വേദപുസ്തകത്തേയും ആദിമ സഭാ പിതാക്കന്മാരേയും അവലംബിച്ച് പണ്ഡിത പാരാവാരമായ പ. ഔഗേൻ ബാവ രചിച്ച ലഘുകൃതിയാണിത്. "*...സർവ്വേശ്വരന്റെ ആസ്ഥിക്യംപോലെതന്നെ, മനുഷ്യാത്മാക്കളുടെ മരണാനന്തരചൈതന്യസ്ഥിതിയും ഏറ്റം പ്രധാനമായ ഒരു വിഷയമാണ്. ഇതിനെക്കുറിച്ചും വിശ്വാസികൾ ബോദ്ധ്യപ്പെട്ടിരിക്കേണ്ടത് അവശ്യം ആവശ്യമാകുന്നു...*" എന്ന് ഗ്രന്ഥകാരൻ ആമുഖത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. ഈ വിഷയത്തെപ്പറ്റി മലയാളത്തിൽ മറ്റൊരു കൃതിയും ശ്രദ്ധയിൽപെട്ടിട്ടില്ല.

2021 ഫെബ്രുവരി ആദ്യവാരം പ. പിതാവ് "*മരണാനന്തരാവസ്ഥ*" മനസിരുത്തി വായിച്ചു. വായിക്കുക മാത്രമല്ല. "*പൈതൃകം* പരമ്പരയിൽ ഉൾപ്പെടുത്തി അത് പുനഃപ്രസിദ്ധീകരിക്കണമെന്ന് എം.ഒ.സി. പബ്ളിക്കേഷൻസ് പ്രസിഡന്റ് ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായോട് നിർദ്ദേശിക്കുകയും ചെയ്തു. അതിനായി തന്റെ കൈവശമുള്ള 1954-ൽ പ്രസിദ്ധീകരിച്ച ഒന്നാം പതിപ്പിന്റെ കോപ്പി നൽകാമെന്നും പ. പിതാവ് അറിയിച്ചു.

"*പൈതൃകം*" പരമ്പരയെപ്പറ്റി ഒരു വാക്ക്. വൈദീകരും അവൈദീകരും ആയ മൺമറഞ്ഞ മലങ്കരസഭാ പിതാക്കന്മാരുടെ രചനകൾ പുനഃപ്രസിദ്ധീകരിക്കുക എന്ന ലക്ഷ്യത്തോടെ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ 2018-19-ലെ പൊതു ബജറ്റിൽ പ്രഖ്യാപിച്ചതാണ് "*പൈതൃകം: മലങ്കരസഭാ സാഹിതീ സരണി.*" താമസിയാതെ ഈ ലേഖകനെ ഈ നൂതന പദ്ധതിയുടെ ചുമതല ഏൽപ്പിച്ച് പ. പിതാവ് കല്പനയും നൽകി. പ. പിതാവിന് വ്യക്തിപരമായി ഏറെ താത്പര്യമുള്ള ഒരു പദ്ധതിയായിരുന്നു *പൈതൃകം*. അനേകം വേദികളിൽ ഈ ഗ്രന്ഥ പരമ്പരയെപ്പറ്റി അദ്ദേഹം ദീർഘമായിത്തന്നെ സംസാരിച്ചിട്ടുണ്ട്. ലോക്ഡൗണിന്റെ പരിമിതകൾക്കുള്ളിലും അമ്പതോളം കൃതികൾ

ഈ പരമ്പരയിലൂടെ വെളിച്ചം കണ്ടു.

"*പൈതൃകം*" പരമ്പരയിലെ എല്ലാ കൃതികളും പ. പിതാവ് ശ്രദ്ധാപൂർവം വിക്ഷിക്കുന്നുണ്ടായിരുന്നു. എന്നു മാത്രമല്ല, ചെമ്മനം ചാക്കോയുടെ "*ദൈവമേ ഞാൻ പരിശുദ്ധനാകുന്നു,*" ഡോ. സാമുവേൽ ചന്ദനപ്പള്ളിയുടെ "*വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ*" എന്നീ കൃതികൾ പ്രസിദ്ധീകരിച്ചപ്പോൾ അവരുടെ സഹധർമ്മിണിമാരായ ബേബി ടീച്ചർ, ശ്രീമതി ഗ്രേസി സാമുവേൽ എന്നിവർക്ക് ഓരോ കോപ്പി സ്വന്തം കൈയൊപ്പിട്ട് അതത് ഇടവക വികാരിമാർ വഴി പ. പിതാവ് സമ്മാനിക്കുകയും ചെയ്തു. ഓൺലൈനിൽ പോലും പ. പിതാവ് "*പൈതൃകം*" കൃതികൾ പ്രകാശനം ചെയ്തിട്ടുണ്ട്.

ഇനി "*മരണാനന്തരാവസ്ഥ*"യിലേയ്ക്ക് മടങ്ങിവരാം. പ. പിതാവിന്റെ താല്പര്യം മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ ഈ ലേഖകനെ അറിയിച്ചു. ഭാഗ്യവശാൽ പ. ഔഗേൻ ബാവായുടെ രചനകളായ "*വിശുദ്ധ മതോപദേശ സത്യങ്ങൾ, പരമയാഗം, സുന്നഹദോസുകൾ, മരണാനന്തരാവസ്ഥ*" എന്നിവ, "*വിശുദ്ധ മതോപദേശ സത്യങ്ങൾ, ഔഗേൻ ബാവായുടെ കൃതികൾ*" എന്നീ നാമങ്ങളിൽ രണ്ടു വാല്യങ്ങളായി മുദ്രണ-പൂർവ പ്രവർത്തനം പൂർത്തിയായി ഇരിക്കുകയായിരുന്നു. ഒരാഴ്ചയ്ക്കുള്ളിൽ രണ്ടു കൃതികളും അച്ചടിച്ചു. ഫെബ്രുവരി 15-ന് ഈ ലേഖകൻ ദേവലോകത്ത് എത്തി പതിവുപോലെ കോപ്പികൾ പ. പിതാവിന് നേരിട്ടു കൈമാറി. കണ്ടു; സന്തോഷവാനായി.

"*വ്യവഹാരരഹിത സഭ*" എന്ന സ്വപ്നം പൂർത്തീകരിക്കാൻ പ. പിതാവിന് സാധിച്ചില്ല. അതിൽ വലിയ പുതുമയൊന്നുമില്ല കാരണം, നാല്പതുവർഷം ഇസ്രായേൽ ജനത്തെ സർവ പ്രതികൂലതകളിലും മരുഭൂമിയിലൂടെ വഴിനടത്തിയ മോശയ്ക്ക് വാഗ്ദത്ത കനാൻ ദൂരെനിന്നു കാണുവാനല്ലാതെ കാൽ കുത്തുവാൻ സാധിച്ചില്ല.

"*യിസ്രായേൽ യൗസേഫിനോടു പറഞ്ഞു: ഇതാ ഞാൻ മരിക്കുന്നു. ദൈവം നിങ്ങളോടുകൂടി ഉണ്ടായിരിക്കട്ടെ. നിങ്ങളുടെ പിതാക്കന്മാരുടെ ദേശത്തേയ്ക്ക് അവൻ നിങ്ങളെ തിരികെ കൊണ്ടുവരും.*"(ആദ്യ പുസ്തകം 48: 21 – *പെശീത്ത*) പ. പിതാവ് ഒരുക്കത്തോടെ "*മരിച്ച് തന്റെ ജനത്തോട് ചേരുമ്പോൾ*" നൽകുന്ന അനുഗ്രഹവും അതാണ്. വ്യവഹാരരഹിതമായ സഭയിലേയ്ക്ക് ദൈവം നിങ്ങളെ തിരികെ കൊണ്ടുവരും.

(തലക്കെട്ട്: സങ്കീർത്തനം 121: 2 പശീത്താ, കൊഹനൈത്താ ക്രമം)



# കരുതൽ സ്മിതം

## ഷിജു കാട്ടിൽ

യാതൊരു വ്യത്യാസമോ വേർതിരിവോ കാണിക്കാതെ ഏതൊരു മനുഷ്യനെയും സ്നേഹിക്കാനും കരുതുവനും കഴിഞ്ഞിരുന്ന മലങ്കരയുടെ മഹാഇടയന്റെ വേർപ്പാടിൽ കണ്ണീർ നനവ് മാറാതെയും ശൂന്യത ആഴമായി പ്രതിധ്വനിക്കുകയും ചെയ്യുകയാണ്. ഒരു ദൈവസ്നേഹി തീർച്ചയായും ഒരു മനുഷ്യസ്നേഹി കൂടി ആയിരിക്കണമെന്നു ജീവിതം കൊണ്ട് കാണിച്ചും പഠിപ്പിച്ചും തന്ന ഗുരുവര്യനായ മലങ്കരയുടെ ശ്രേഷ്ഠ പിതാവ് തീർത്തും മാനുഷിക മൂല്യത്തിനും കരുതലിനും പ്രാധാന്യം നൽകിയാണ് തന്റെ കർമ്മ പന്ഥാവിൽ ശോഭിച്ചിരുന്നത്.

പ: പിതാവിന്റെ അനേകം മാതൃകാപരവും പ്രചോദനപരവും ഹൃദയസ്പർശിയുമായ പ്രവർത്തനങ്ങളെ വിവരിക്കുവാൻ വാക്കുകൾ ധാരാളമാവശ്യമാണ്. എങ്കിലും ഇവിടെ ഒരു സ്നേഹബന്ധത്തിന്റെ ഊഷ്മളതയെ കുറിച്ച് പറയാതിരിക്കുവാൻ പറ്റുന്നില്ല. ദൈവ സ്നേഹിയായ മനുഷ്യന് മാനുഷിക മൂല്യങ്ങളെ മനസ്സിലാക്കുവാനോ സ്നേഹാമൃതമായ സംഭാഷണങ്ങൾക്കോ കരുതലിനോ ഭാഷ ഒരു തടസ്സമല്ലയെന്ന വാചലതയില്ലാത്ത പ്രവൃത്തി പ: പിതാവ് ജീവിതത്തിലുടനീളം പിൻപറ്റിയിരുന്നു.

കുന്നംകുളം അരമനയിൽ 5 വർഷം മുമ്പ് ജോലി സംബന്ധമായി വന്ന ഒരു സാധു മനുഷ്യനും അപ്രകാരം കഠിനാധ്വാനിയുമായ വ്യക്തിയായിരുന്നു ഒറീസ്സ സ്വദേശി കന്ധ പ്രഥാൻ. അദ്ദേഹത്തെ അറിയപ്പെടുന്നത് ' കോൺഗ്രസ് ' എന്നാണ്. അരമനയിൽ ഉള്ളവരും അവിടേക്ക് വരുന്നവരും അദ്ദേഹത്തെ ' ഭായ് ' എന്നോ ' ഭയ്യാ ' എന്നോ ആണ് വിളിക്കുന്നത്. തിരിച്ച് ചെറു പുഞ്ചിരിയോടെ എല്ലാവരെയും (അച്ചന്മാരുൾപ്പെടെ) സർ എന്ന് സംബോധന ചെയ്യുന്ന ശൈലിയാണ് പ്രീയ ഭയ്യായ്ക്ക് ഉള്ളത് .അന്യസ്ഥാന തൊഴിലാളിയുടെ പരിവേഷമായിരുന്നു ആദ്യ കാലങ്ങളിൽ കോൺഗ്രസിന് എങ്കിൽ പിന്നീട് തന്റെ ആത്മാർത്ഥമായ ജോലിയും നാട്യമില്ലാത്ത ഇടപെടലുകളും സ്നേഹാർദ്രമായ സമീപനങ്ങളും അദ്ദേഹത്തെ അരമനയിലെ ഒരാളായി പരിവർത്തനം ചെയ്യാൻ നിദാനമായി തീർന്നു എന്നു വേണം കരുതാൻ. പ: ബാവ തിരുമേനിയ്ക്ക് തന്റെ ഭവനത്തിന്റെ (അരമന) വിശ്വസ്തനും നല്ലവനുമായ ഒരു വ്യക്തിയെ കിട്ടയതിൽ ആത്മാനന്ദവുമായിരുന്നു.

ബാവ തിരുമേനിയുടെ സാരഥി ബേബിയേട്ടനെ പോലെയും അരമനയിലെ കുശിനിക്കാരൻ മോഹനേട്ടനെ പോലെയും അരമനയിലെ സാമ്പത്തിക ക്രയവിക്രയങ്ങളുടെ വക്താവായ ഷെബിനെഏട്ടനെ പോലെയും പ. ബാവ തിരുമേനിയുടെ ഹൃദയത്തിൽ ചിരകാല പ്രതിഷ്ഠ നേടുവാൻ കോൺഗ്രസിന് (ഭായ്) കഴിഞ്ഞു. അതിന് കാരണം കോൺഗ്രസ് ഭായിയുടെ ആത്മാർത്ഥമായ സമീപനങ്ങളും സേവനങ്ങളും പ: ബാവാ തിരുമേനിയുടെ മനുഷ്യ സ്നേഹത്തിന്റെയും കരുതലിന്റെയും പ്രതിഫലനവുമായിരുന്നു.

അരമനയിൽ തിരുമേനി വരുന്ന വേളയിൽ എല്ലാം ' ഭായി ' യെ തിരക്കുകയും അന്വേഷണങ്ങളും കുശലങ്ങളും പറയുക സാധാരണമാണ്.ഇതിലെ മറ്റൊരു കാര്യം പ: തിരുമേനിയ്ക്ക് ഭായിയുടെ ഭാഷയോ ഭായിക്ക് തിരുമേനിയുടെ ഭാഷയോ വശമില്ലായിരുന്നു എന്നാണ്. എന്നിരുന്നാലും ഇരുവരും പറയുന്ന സംസാരം രണ്ടുപേർക്കും മനസിലാവും എന്നുള്ളതാണ് മറ്റൊരു കൗതുകം... 5 വർഷമായി തുടരുന്ന ഈ സ്നേഹബന്ധത്തിനു ഭാഷയുടെ അതിർവരമ്പുകളോ -മറ്റുമോ തടസ്സമല്ലായിരുന്നു. മൂന്നാമതൊരാളായി പലപ്പോഴും ഈ സൗഹൃദ സംഭാഷണവും ഭായിയോടുള്ള കരുതലും കാണുമ്പോൾ പ: ബാവ തിരുമേനിയിലെ സാധാരണക്കാരന്റെ ഭാവം സന്നിവേശിപ്പിച്ച ജീവ തുടുപ്പുകളെയാണ് കാണാൻ കഴിയുന്നത്. സത്യത്തിൽ ഒരു വലിയ മനുഷ്യന്റെ ചെറുതായ പരിവേഷമാണ് ഭായിയെ പോലുള്ള സാധാരണക്കാരനോടുള്ള സമീപനത്തിൽ പ: ബാവ തിരുമേനി അനുവർത്തിച്ചിരുന്നത്.

ബാവാതിരുമേനി കുന്നംകുളം അരമനയിൽ അവസാനമായി വന്നപ്പോൾ ഒരു സമ്മാനവും ഭായിക് നൽകിയായിരുന്നു മടക്കം. അതിൽ അദ്ദേഹത്തിന്റെ പേര് എഴുതി നൽകണം എന്ന് തിരുമേനിക്ക് ആഗ്രഹമുണ്ടായി. ആ ആഗ്രഹം നിർവത്തിക്കുന്നത് കണ്ടപ്പോൾ ഏറെ കൗതുകവും നിറവും തോന്നിയിരുന്നു. കാരണം പണ്ട് സ്കൂൾ തലത്തിൽ പഠിച്ച ഹിന്ദി അക്ഷരങ്ങൾ ഓർത്തെടുത്തു ഹിന്ദിയിൽ ഭായിയുടെ പേര് (To കന്ധ പ്രഥാൻ) എഴുതി നൽകിയപ്പോൾ നിറഞ്ഞ മനസിന്റെയും ഗാഢമായ പുഞ്ചിരിയുടെയും ചിത്രം ഓർമയിൽ ഉണ്ട്. അതുപോലെ അത് സ്വീകരിച്ച ഭായിയുടെ നിറവാർന്ന ഹർഷവും നന്ദിയോടെയുള്ള നോട്ടവും ഒരിറ്റ് കണ്ണീരിനാൽ വിലയേറിയതായി തോന്നിയിരുന്നു. ഭായിയോടു മാത്രമുള്ള കരുതലായിരുന്നില്ല തിരുമേനിക്ക് ഉണ്ടായിരുന്നത് മറിച്ച് ഭായിയുടെ കുടുംബത്തിലുള്ളവരുടെ കരുതലിലേക്കും കൂടിയായിരുന്നു തിരുമേനിയുടെ സഹായഹസ്തം . അതിനാൽ തന്നെ ഒറീസയിലെ ഭായിയുടെ കുടുംബവും ബാവ തിരുമേനിയുടെ ചികിത്സകാലയളവിൽ സൗഖ്യത്തിനായി പ്രാർത്ഥനയോടും പ്രതീക്ഷയോടും കാത്തിരുന്നു ....

എന്നാൽ ദൈവഹിതം മറ്റൊന്നാകയാൽ, ഭൗതിക ശരീരം കോട്ടയം ദേവലോകത്ത് കൊണ്ടുവന്നപ്പോൾ ഭായ് കാണാൻ വന്നിരുന്നു. താൻ ബഹുമാനപൂർവ്വം സമീപിച്ചിരുന്ന സ്നേഹപൂർവ്വം കണ്ടിരുന്ന ആദരപൂർവ്വം അടുത്തറിഞ്ഞ വലിയ പിതാവ് ഇനിയില്ലല്ലോ എന്ന യാഥാർത്ഥ്യം ദൂരെ മാറി നിസഹായതയുടെ ചങ്ങലക്കുള്ളിൽ അടച്ചിടപ്പെട്ടവനെ പോലെ വിതുപ്പി , കണ്ണീരാൽ യാത്രാമൊഴി പറഞ്ഞ് നിൽക്കുന്നുണ്ടായിരുന്നു....

മനുഷ്യസ്നേഹിയായ പിതാവിനെ നിറകണ്ണുകളോടെ സ്മരിക്കുന്നു... കന്ധ പ്രഥാൻ എന്ന ഭായിയെ പോലെ എത്രയെത്ര സാധാരണ മനുഷ്യർക്ക് അത്താണിയായും കരുതലായും നിന്നിരുന്ന പ. പിതാവിന്റെ ആത്മാവിന് അനുയാത്രയായി ഇങ്ങനെയുള്ളവരുടെ ഹൃദയം നുറുങ്ങുന്ന പ്രാർത്ഥന കൂടെയുണ്ടാകുമെന്നതിൽ രണ്ടു പക്ഷമില്ല ...

'ഇത്രമേൽ ചെറുതാവാൻ ഞാൻ ഇനിയും എത്രേമേൽ വളരണം എന്റെ തമ്പുരാനെ.

# എത്യോപ്യയുടെ സ്വന്തം 'ബാവാ'

## രൂബൻ ജോൺസ് ബിനു മുക്കാട്ട്

പ്രിയ എത്യോപ്യൻ ഓർത്തോഡോക്സ് സഹോദരങ്ങളെ, ഒരായിരം നന്ദി. പറയാൻ വാക്കുകളില്ല, നിങ്ങൾ നൽകിയ സ്നേഹത്തിനു... Thank you my Ethiopian brothers. God bless our churches.

ഒരേ രക്തമായവർ ബാവായുടെ വേർപാട് ആഘോഷിക്കയും ആർമ്മാദിക്കയും ചെയ്തു. വിദൂരത്തുള്ള നിങ്ങളോ ഞങ്ങളെ ചേർത്തുനിർത്തി. ഭാഗ്യമുള്ള എത്യോപ്യൻ സഭയെ നിന്റെ തലമുറകൾ മേൽക്കുമേൽ പ്രബലപ്പെടട്ടെ. അധമന്മാരായ സാത്താന്യ വർഗത്തേക്കാൾ ഞാൻ നിങ്ങളെ സ്നേഹിക്കുന്നു. കാരണം, നിങ്ങളുടെ ഉള്ളം നിഷ്കളങ്കവും കറയില്ലാത്ത ഭക്തിയുടെ ഉറവിടവുമാണ്.

എന്റെ ഫേസ്ബുക്ക് സുഹൃത്തുക്കൾ ആയ എത്യോപ്യൻ വൈദികരും വിശ്വാസികളും ഏറ്റവും വേദനയോടെ പങ്കുവെച്ച പോസ്റ്റുകൾ ചുവടെ ചേർക്കുന്നു. ഇതിനു പുറമെ മെസഞ്ചർ വഴിയായും കമന്റുകൾ വഴിയായും ഒരുപാട് എത്യോപ്യൻ 'മനുഷ്യർ' ദുഃഖവും പ്രാർത്ഥനയും അറിയിച്ചു.

ബാവാ എത്യോപ്യയിലേക്ക് എഴുന്നള്ളി വന്നത് ഭക്തിയോടെ ഈ സഹോദരങ്ങൾ വിവരിച്ചത് കണ്ടപ്പോൾ മനസും കണ്ണും നിറഞ്ഞു. ഒരു നിമിഷം ശങ്കിച്ചു പോയി, മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ, മലങ്കരയുടെ ബാവായോ അതോ എത്യോപ്യയുടെയോ?

പുരാതന കാലംമുതൽ ഉള്ള മലങ്കരയുടെ എത്യോപ്യൻ ബന്ധം പ്രസിദ്ധമാണ്. ജനിതകപരവും വ്യാപാര സംബന്ധവും ചരിത്രപരവുമായ ബന്ധങ്ങൾ. ഒപ്പം ഒട്ടേറെ സാമ്യങ്ങളും.

മലങ്കരയുടെ ഭൂതകാലം എത്യോപ്യയുടെ വർത്തമാന കാലത്തിൽ ഒളിഞ്ഞു കിടപ്പുണ്ടെന്നു തോന്നുന്നു.

ഇരു സഭകളും അതിപുരാതനവും കൂദാശാ സംസർഗം പങ്കിടുന്നവയും ഒരേ വിശ്വാസവും കൂട്ടായ്മയും അനുഭവിക്കുന്നതുമാണ്. മലങ്കരസഭയുടെ വൈദികരും മെത്രാന്മാരും എത്യോപ്യൻ സഭയിലും സെമിനാരിയിലും പ്രവർത്തിച്ചിട്ടുണ്ട്. കാലംചെയ്ത പൗലോസ് മാർ ഗ്രീഗോറിയോസ് മികച്ച ഉദാഹരണം. ഇരു സഭകളുടേയും ബന്ധം ഊഷ്മളമാക്കുന്നതിൽ അദ്ദേഹം വഹിച്ച പങ്ക് വലുതാണ്.

നന്ദി സഹോദരങ്ങളെ, വൈദികരെ... നിങ്ങളെ പ്രാർത്ഥനയിൽ ഓർക്കുന്നു. നിങ്ങളുടെ സഭയും പീഡിപ്പിക്കപ്പെട്ട ഒന്നാണ്, ഇന്നും പീഡിപ്പിക്കപ്പെടുന്ന ഒന്നാണ്. തമ്പുരാൻ നിങ്ങളെ തുണയ്ക്കട്ടെ.

ഇങ്ങു മലങ്കരയിൽ നിന്നും സ്നേഹത്തോടെ, ഒരു എളിയ നസ്രാണി.



## എത്യോപ്യൻ പാത്രിയർക്കീസ് പ. മത്യാസിന്റെ അനുശോചന സന്ദേശം



አባ ማትያስ ቀዳማዊ ፓትርያርክ
ርእሰ ሊቃነ ጳጳሳት ዘኢትዮጵያ፣
ሊቀ ጳጳስ ዘአክሱም፣
ወዕጨጌ ዘመንበረ ተክለ ሃይማኖት

ABBA MATTHIAS I
Patriarch of Ethiopia, Archbishop of Axum,
Echegue of the See of St. Tekle Haimanot

ቍጥር Ref. No. P/S/309/421/2021
ቀን Date 13/7/21 ዓ.ም

To the Holy Synod of our Sister Malankaran Orthodox Syrian Church of India

Subject: Letter of Condolence

*"The righteous will be in everlasting remembrance. (Psalm 112:6)*

We have felt deep sorrow since we heard the Announcement concerning the eternal rest of His Holiness Marthoma Paulose II Catholicos on the Apostolic Throne of St. Thomas, Malankara Metropolitan, and the Primate of the Indian Orthodox Malankara Church.

We express our deepest condolence to the Holy Synod, to all clergies and faithful's of our Sister Malankaran Orthodox Syrian Church of India, on behalf of the Ethiopian Orthodox Tewahedo Church Holy Synod and of myself.

His Holiness has visited and blessed our Ethiopian Orthodox Tewahedo Church faithful three times and deeply demonstrates His love and genuine affection to our country and the Church. During the Apostolic visits Ethiopian faithful have welcomed His Holiness with great joy and received His Blessings especially at the feast of the Holy Cross in September 2017; therefore His Holiness's memories are always remain fresh in the mind and heart of our faithful and all of us.

Apart from all His Holiness's remarkable legacies to the Malankaran Orthodox Church of India, in every walk of pontifical Apostolic Ministry, His Holiness has made significant and unforgettable contribution to the continuation of the strong and historical family relationship between our churches in particular as well as for the Oriental Orthodox Churches family and Orthodox ecumenism in general.

May the soul of our dearest brother in Christ, His Holiness Marthoma Paulose II Rest in Eternal Peace and be glorified in the Heavenly kingdom of our Almighty God together with souls of the most glorified Apostles and Saints !

God bless our Churches !

Abba Matthias I Patriarch of Ethiopia, Archbishop of Axum, Echegue of the See of St. Tekle Haimanot

☎ 251-111-550577, 251-111-565747, 251-111-551013
Fax:- 251-111-552211
1283 አዲስ አበባ Addis Ababa
E-mail: abamatthiaspatriarch@yahoo.com, eotcpatriarchoffice@gmail.com
www. eotc.patriarch.org



# HH Baselios Marthoma Paulose II: A Personal Tribute

**C K Koshy**

It is with profound grief that we heard the news of the passing away of our beloved Bava Thirumeni, His Holiness Baselios Marthoma Paulose II. For me and my family it is a very personal loss.

Condolences from leaders both political and religious, have poured in from all over the world paying tribute to his sagacity and statesmanship. My homage is a very personal one.




His Holiness had a very special place in his heart for my father, the late C K Kochukoshy. He never missed an opportunity to commend his services to the Church and the work he did in establishing and running the Civil Services Academy at Trivandrum for over two decades. When my parents finally decided to relocate to Gandhinagar, we were immensely touched by the gracious gesture of His Holiness who drove down to Trivandrum to bid them a fond farewell.

Later, on hearing of my Father's ill health, he made it a point to visit him and pray at his bedside on both occasions when he was in Gujarat. One of my most treasured documents is the beautiful personal letter he wrote on hearing of my father's demise in 2019.

I had the unique privilege of spending some exclusive time with him when I was appointed the Returning Officer for the election of Bishops by the Malankara Association. I was amazed at the range and depth of his intellect and the dignity he brought to his high office.

My family and I grieve at the passing away of a great and noble soul who brought compassion to every action. We were privileged to be always treated with loving paternal care and consider ourselves fortunate to have been the recipients of his saintly benediction.

## അനുസ്മരണ സമ്മേളനം

കോട്ടയം: പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവായെ, മലങ്കര സഭയുടെ ഔദ്യോഗിക സേവന വിഭാഗമായ ആർദ്രയുടെ നേതൃത്വത്തിൽ അനുസ്മരിക്കുന്നു.

ഞായറാഴ്ച (18/07/ 2021) വൈകിട്ട് 7 മണിക്ക് ഓൺലൈൻ പ്ലാറ്റ്ഫോമിൽ സമ്മേളനം നടക്കും. ഫാദർ കെ. വൈ. വിൽസൺ അധ്യക്ഷത വഹിക്കും. അഡ്വ. ഡോ. ഐസക് പാമ്പാടി സ്വാഗതം പറയും. ഡോ. സിറിയക് തോമസ് (മുൻ വൈസ് ചാൻസലർ മഹാത്മാ ഗാന്ധി യൂണിവേഴ്സിറ്റി) മുഖ്യപ്രഭാഷണം നടത്തും. സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് അനുസ്മരണ പ്രസംഗം നടത്തും.

**https://meet.google.com/gax-qsyu-qfb**

മുകളിൽ കാണുന്നതാണ് ഗൂഗിൾ മീറ്റിംഗ് ലിങ്ക്.



# നിഷ്കളകതയും നൈർമ്മല്യവും നിറഞ്ഞ പിതാവ്

**വീണ ജോർജ്**

(സംസ്ഥാന ആരോഗ്യ വകുപ്പ് മന്ത്രി)

മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ വേർപാട് വേദനാജനകമാണ്. ആത്മീയ ഔന്നത്യത്തിലും സാധാരണക്കാരോട് അവർക്ക് മനസ്സിലാകുന്ന ഭാഷയിൽ സംസാരിച്ചു. ലാളിത്യത്തോടെ പെരുമാറി. നിഷ്കളകതയും നൈർമ്മല്യവും തിരുമേനിയുടെ സ്വഭാവ സവിശേഷതകളായിരുന്നു.

ബഹു മുഖ്യമന്ത്രി, സ. പിണറായി വിജയൻ പരുമലയിലെത്തി ആദരാഞ്ജലികൾ അർപ്പിച്ചു. ഓർമ്മകൾക്ക് മുന്നിൽ ആദരാഞ്ജലികൾ.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







**"...You will receive a rich welcome into the eternal kingdom of our Lord and Savior Jesus Christ" (2 Peter 1:11).**

**Remembering our holy father.**

# 'തെറ്റിധരിക്കപ്പെട്ട' നല്ല ഇടയൻ

## അനിൽ മാടക്കാലിൽ

'അപ്രിയമായി തോന്നിയേക്കാമെങ്കിലും നിലപാടുകൾ വെട്ടിത്തുറന്ന് പറഞ്ഞ മഹാ ഇടയൻ' എന്നാണ് എ. കെ. ആന്റണി ബാവയെ അനുസ്മരിച്ചത്.

പല സന്ദർഭങ്ങളിലും വ്യക്തിപരമായി അടുത്തറിയാൻ കഴിഞ്ഞത് കൊണ്ട് തന്നെ ബാവ തിരുമേനിയുടെ വേർപാട് അത്രമേൽ വേദനയുളവാക്കുന്നതാണ്. വടിവൊത്ത വാക്കുകളിൽ സംസാരിക്കാൻ കഴിയാത്ത വ്യക്തിയാണ്. ഉള്ളിലുള്ളത് തുറന്നങ്ങു പറയും. കാപട്യമില്ല.

2017 ജൂലൈ 3-ലെ സുപ്രീം കോടതി വിധിക്ക് ശേഷം ബാവ തിരുമേനിക്ക് നേരിടേണ്ടി വന്നത് കൂടുതലും അധിക്ഷേപങ്ങൾ. വിട്ടുവീഴ്ച ചെയ്തു കൂടെ എന്ന് സഭക്കുള്ളിൽ നിന്നും പുറത്തു നിന്നും ഉയർന്ന ചോദ്യങ്ങൾ.

'ഇനിയൊരു തലമുറയെ വ്യവഹാരത്തിന് വിട്ടു കൊടുക്കാൻ എനിക്ക് കഴിയില്ല.' ഒരു നൂറ്റാണ്ടിലധികം നീണ്ടു നിന്ന സഭ തർക്കത്തിന്റെ തിക്താനുഭവങ്ങൾ അനുഭവിച്ച തിരുമേനിയുടെ വാക്കുകൾ ഇതായിരുന്നു. സഭക്ക് വേണ്ടി കല്ലേറ് സ്വയം ഏറ്റുവാങ്ങിയ മനുഷ്യൻ.

ബാവ തിരുമേനി എത്ര 'simple' ആയിരുന്നുവെന്ന് ചെറുപ്പത്തിലേ അനുഭവങ്ങളിലൂടെ മനസ്സിൽ പതിഞ്ഞു പോയതാണ്. തിരുമേനിക്ക് നേരെ എത്ര ആക്ഷേപങ്ങൾ ചൊരിഞ്ഞാലും ആ ചിത്രം ഉള്ളിൽ ഉള്ളത് കൊണ്ട് ഇഷ്ടത്തിന് ഒരു തരി പോലും കുറവുണ്ടായിട്ടില്ല. തിരുമേനിയുടെ നിലപാടുകൾ തർക്കത്തിന് വിധേയമാണ്.. ശരിയാണോ തെറ്റാണോ എന്ന് തെളിയിക്കേണ്ടത് കാലവും.

# പിതാവേ ഇവരോടു പൊറുക്കേണമേ

## സന്തോഷ് പവിത്രമംഗലം

ഞങ്ങളുടെ വലിയ ഇടയൻ അകാലത്തിൽ ഈ ലോകത്തോട് യാത്രപറഞ്ഞ് ദൈവസന്നിധിയിൽ ചേർക്കപ്പെട്ടിരിക്കുന്നു. സ്വർഗീയ ഊർശ്ലേമിൽ തന്റെ മുൻഗാമികൾക്കൊപ്പം ഹാലേലുയ്യ ഗാനങ്ങളും സ്തുതിഗീതങ്ങളും മാത്രമുള്ള നിത്യമായ പറുദീസയിൽ തന്നെയാകും ആ പിതാവിന്റെയും സ്ഥാനമെന്ന് ഞങ്ങൾ പൂർണ്ണമായി വിശ്വസിക്കുന്നു.

ഒരു വ്യക്തിയുടെ രോഗത്തെയും മരണത്തെയും ആഘോഷിക്കുന്ന വിഘടിത യാക്കോബായ വിഭാഗം സാക്ഷര കേരളമായ നമ്മുടെ സമൂഹത്തിൽ ഇപ്പോളും ഉണ്ട് എന്നതിൽ ദുഃഖവും അവരോട് സഹതാപവും ആകുന്നു തോന്നുന്നത്. പരിശുദ്ധ പിതാവ് കാൻസർ ബാധയെ തുടർന്ന് ചികിത്സയിൽ ആയപ്പോൾ മുതൽ ചിലരിൽ ഉണ്ടായ സന്തോഷവും സാമാന്യ മര്യാദയുടെ സകല സീമകളും ലെങ്കിച്ചുകൊണ്ടു സോഷ്യൽ മീഡിയയിലൂടെ പരിശുദ്ധ പിതാവിനെ തേജോവധം ചെയ്യുന്നതും വേദനയോടെ നോക്കി കാണുകയായിരുന്നു. ആദ്ദേഹം രോഗം മൂർച്ഛിച്ച് പരുമല ആശുപത്രിയിൽ അന്ത്യ ദിനങ്ങളിൽ ആയപ്പോളും പിന്നീട് ഇഹലോകവാസം വെടിഞ്ഞപ്പോളും പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ ബാവായോടുള്ള പരിഹാസം വിഘടിത യാക്കോബായ വിഭാഗം നിർത്തിയിരുന്നില്ല. ചിലയിടങ്ങളിൽ പടക്കം പൊട്ടിച്ചും പായസം വിതരണം ചെയ്തും ചിലർ ആഹ്ലാദിച്ചു.

നമ്മുടെ രാജ്യത്തിന്റെ ഭരണാധികാരികൾ തുടങ്ങി ആഗോള നേതാക്കൾ പോലും പരിശുദ്ധ പിതാവിന്റെ ദേഹവിയോഗത്തിൽ അനുശോചിച്ചു. ഭാരതത്തിലെ മലങ്കര ഓർത്തഡോക്സ് സഭയുടെ സത്യവിശ്വാസത്തെയും, അതിന്റെ പൈതൃകത്തെയും ഇതിനോടകം രാജ്യം ഭരിക്കുന്നവർ മനസ്സിലാക്കി കഴിഞ്ഞിരിക്കുന്നു. ഭാരതത്തിൽ സ്ഥാപിതമായ പരിശുദ്ധ സഭ ഈ രാജ്യത്തിന്റെ നിയമ വ്യവസ്ഥകൾക്കുള്ളിൽ നിന്നുകൊണ്ടും ഇന്ത്യയുടെ പരമോന്നത നീതിപീഠത്തിന്റെ അന്തിമ വിധികളെ അനുസരിച്ചുമാണ് ഇന്ന് വരെയും നിലനിന്നിട്ടുള്ളത്. അതിന് കാലാകാലങ്ങളായി പരിശുദ്ധ മാർത്തോമ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢരായിരുന്ന് സഭയെ നയിച്ചിട്ടുള്ള മലങ്കര മെത്രാപ്പോലീത്താമാർക്ക് സാധിച്ചിട്ടുമുണ്ട്. സത്യവിശ്വാസത്തിൽ അടിയുറച്ചു നിന്നുകൊണ്ട് സമാധാനപരമായി സഭയെ നയിക്കണം, വരുന്ന തലമുറയെങ്കിലും വ്യവഹാരത്തിൽ നിന്നും കലഹങ്ങളിൽ നിന്നും മുക്തമാകണം എന്ന് മാത്രമേ ഞങ്ങളുടെ മോറോനും ആഗ്രഹിച്ചിട്ടുള്ളു. അതിന് മലങ്കര മക്കളുടെ എല്ലാ വിധമായ പിന്തുണയും സ്നേഹവും വിശ്വാസവും പരിശുദ്ധ പിതാവിനും പ. സുന്നഹദോസിനും അകമഴിഞ്ഞ് സഭാ വിശ്വാസികൾ നല്കിയിരുന്നു. പരിശുദ്ധ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ സമാധാനത്തോടെ തന്നെയാണ് ഈ ലോകത്തോട് യാത്രപറഞ്ഞിരിക്കുന്നത്. തന്റെ ആത്മീയ മക്കളെ നേരായ പാതയിലും സത്യവിശ്വാസത്തിലും നയിച്ചും, സത്യവും നീതിയും കോടതി വിധിയിലൂടെ നേടി കൊടുത്ത് പിതാവാം ദൈവം തന്നെ ഏല്പ്പിച്ച ദൗത്യം ശരിയാം വണ്ണം പൂർത്തീകരിച്ച് വിശ്വസ്തനായ ദാസൻ തന്റെ ഓട്ടം തികച്ചു. ഈ പിതാവിന്റെ ദേഹവിയോഗത്തിൽ പോലും ആനന്ദം കണ്ടെത്തുന്ന എന്റെ പ്രിയ സഹോദരങ്ങളോട് ഒരു വാക്ക് മാത്രം പറയട്ടെ. നിങ്ങളെയോർത്ത് സഹതപിക്കുവാൻ മാത്രമേ കഴിയുന്നുള്ളു. നിങ്ങളുടെ തെറ്റുകളെ തിരുത്തുവാൻ നിങ്ങൾക്ക് ഒരു ആത്മീയ നേതൃത്വം പോലും ഇല്ലാതെ പോയല്ലോ എന്നോർക്കുമ്പോൾ പ്രയാസമാണ് തോന്നുന്നത്. ദൈവം നിങ്ങൾക്ക് നേർബുദ്ധി നൽകി നിങ്ങളുടെ പാപങ്ങളെ മോചിക്കട്ടെ. 'പ്രതികാരം മനുഷ്യർക്കുള്ളതല്ല, അത് യഹോവക്കുള്ളതാകുന്നു, അവന്റെ നീതി നടക്കുമാറാകട്ടെ'.

പ. ബാവ ആരോടും പകയും വിദ്വേഷവും വെച്ചുപുലർത്താതെ തന്റെ ആത്മീയ മക്കളുടെ നീതിക്കു വേണ്ടിയും ലോക സമാധാനത്തിനായും സഹജീവികളോട് സ്നേഹവും അനുകമ്പയും പുലർത്തിയിരുന്ന മഹത് വ്യക്തിത്വം ആയിരുന്നു. ആ പിതാവിന്റെ ആത്മാവ് അദ്ദേഹത്തെ പരിഹസിക്കുന്നവരോട് പൊറുക്കുമാറാകട്ടെ. തന്നെ കല്ലെറിഞ്ഞവർക്ക് വേണ്ടി പ്രാർത്ഥിച്ച സ്തേഫാനോസ് സഹദായെ പോലെ, തന്നെ പരിഹസിക്കുന്നവരുടെ അറിവില്ലായ്മയും മറ്റുള്ളവരുടെ പ്രേരണകൾക്ക് വശംവദരായി സമൂഹത്തിൽ അസമാധാനം സൃഷ്ടിക്കുന്നവരുടെയും പാപങ്ങളെ പൊറുക്കേണമേ എന്ന് തന്നെയായിരുന്നു ഈ ലോകത്തിൽ ജീവിച്ചിരുന്നപ്പോളും, ഇപ്പോൾ സ്വർഗീയ പിതാവിന്റെ സന്നിധിയിൽ എത്തപ്പെട്ടപ്പോളും പ്രാർത്ഥിക്കുന്നത്.

പരിശുദ്ധ പിതാവേ, അങ്ങ് ലോകത്തുനിന്നും എടുക്കപെട്ടാലും മലങ്കര മക്കളും ഞങ്ങളുടെ സന്തതി പരമ്പരയും ഈ ലോകം ഉള്ളിടത്തോളം കാലം അങ്ങയുടെ നാമം സ്മരിക്കപ്പെടും. അങ്ങയുടെ ജീവിത വിശുദ്ധിയും പ്രാർത്ഥനാ ജീവിതവും ഞങ്ങളുടെ മുന്നോട്ടുള്ള പ്രയാണത്തിന് എക്കാലവും പ്രചോദനം നല്കും. പ. ബാവായുടെ മധ്യസ്ഥതയും കാവലും ഏവർക്കും തുണയാകട്ടെ.

# സ്വീകാര്യക്ഷമരായ കേൾവിക്കാർ ഫലം നൽകുന്നു

## (പെന്തിക്കോസ്തിക്കുശേഷം എട്ടാം ഞായർ വി. മർക്കോസ് 4:1-20)



**ഫാ. വിനോദ് ജോർജ്**

**(മാനേജർ, വെട്ടിക്കൽ ദയറാ)**

ക്രിസ്തുവിന്റെ ദൈവരാജ്യ പ്രഘോഷണ വേളയിലെ വളരെ കാതലായ രൂപമാണ് ഉപമകൾ. യേശുക്രിസ്തുവിന്റെ പ്രബോധനങ്ങളിൽ മൂന്നിലൊരു ഭാഗം ഉപമകളിലടങ്ങിയിരിക്കുന്നു. 'ഉപമകളിലൂടെയല്ലാതെ അവൻ ഒന്നും അവരോടു പറഞ്ഞിരുന്നില്ല' (വി. മത്തായി 13:34). ഉപമകൾ ദൈവരാജ്യത്തിന്റെ മർമ്മങ്ങൾ അറിയുവാനുള്ള വരമാണ് (വി. ലൂക്കോസ് 8:10). യേശുവിന്റെ ഉപമകൾക്ക് ചില സവിശേഷതകൾ അവകാശപ്പെടാനുണ്ട്. അവയ്ക്ക് ഒരു പുതുമയും വശ്യതയുമുണ്ടായിരുന്നു. അനുദിന ജീവിതത്തിലെ സാധാരണ സംഭവങ്ങളും അനുഭവങ്ങളുമാണ് ഉജ്ജ്വലവും വാചാലവുമായ 'ഉപമകളായി' യേശു അവതരിപ്പിച്ചത്. എങ്കിലും അവയ്ക്ക് ഒരു നവീനത ഉണ്ടായിരുന്നു.

സമവീക്ഷണ സുവിശേഷങ്ങളിലെല്ലാം രേഖപ്പെടുത്തിയിരിക്കുന്ന ഒരു ഉപമയാണ് വിതയ്ക്കുന്നവന്റെ ഉപമ. ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗമായി നിശ്ചയിച്ചിട്ടുള്ളത് വി. മർക്കോസ് 4:1-20 വരെയുള്ള ഭാഗങ്ങളിലെ വിതയ്ക്കുന്നവന്റെ ഉപമയും അതിന്റെ പൊരുളും അടങ്ങിയതാണ്.

**വിതക്കാരന്റെ ഉപമ**

ദൈവവചനത്തിന്റെ പ്രസക്തിയും മേന്മയും വിളിച്ചോതുന്ന ഉപമയാണിത്. വിതക്കാരൻ ദൈവമാണ്. വിത്ത് ദൈവവചനവും വിതസ്ഥലം മനുഷ്യഹൃദയവുമാണ്. സ്വർഗ്ഗരാജ്യത്തിലേക്കുള്ള പ്രവേശനവും അനുഭവവും ഓരോ ക്രിസ്ത്യാനിയും എത്ര പ്രാധാന്യത്തോടെ ഉൾക്കൊള്ളണമെന്നതാണ് യേശു പഠിപ്പിക്കുന്നത്. എല്ലാ മനുഷ്യർക്കും സ്വർഗ്ഗരാജ്യാനുഭവം സാധ്യമല്ല എന്നതും ഇതിൽ വ്യക്തമാക്കുന്നു. വചനം ഗ്രഹിക്കുന്നതും അതിന്റെ ആത്മാർത്ഥമായ സ്വീകരണവും വ്യക്തികൾക്ക് എങ്ങനെ പ്രയോജനകരമാകുന്നു എന്നതാണ് യേശു ഈ ഉപമയിലൂടെ വെളിവാക്കുന്നത്.

നാലുതരം മനുഷ്യഹൃദയങ്ങളിൽ വീഴുന്ന വിത്തും അതിന്റെ പൊരുളുമാണ് ഇവിടെ നാം ശ്രദ്ധിക്കുന്നത്.

**1. വഴിയരികെ വീണ വിത്ത്:** വാ. 4 'വിതയ്ക്കുമ്പോൾ ചിലതു വഴിയരികെ വീണു, പറവകൾ വന്ന് അതു തിന്നുകളഞ്ഞു.' ഒരു കൂട്ടം ആളുകളുടെ സ്ഥിതിയാണിത്. സാത്താന്റെ തേരോട്ടം ഹൃദയങ്ങളിൽ ഉള്ളവർക്ക് വിതയ്ക്കപ്പെട്ട വിത്ത് അവിടെ സൂക്ഷിക്കുവാനോ വളർത്തുവാനോ സാധിക്കുന്നില്ല. സാത്താൻ വചനം എടുത്തു കളയുന്നു. വിത്തിന് അല്പംപോലും അവിടെ നിലനിൽക്കുവാൻ കഴിയുന്നില്ല. വി. ലൂക്കോസ് 8:12 'വഴിയരികെ ഉള്ളവർ കേൾക്കുന്നവർ എങ്കിലും അവർ വിശ്വസിച്ചു രക്ഷിക്കപ്പെടാതിരിപ്പാൻ പിശാചു വന്നു അവരുടെ ഹൃദയത്തിൽ നിന്നു വചനം എടുത്തു കളയുന്നു.'

ദൈവത്തിന്റെ സാന്നിധ്യം നിറഞ്ഞിരിക്കേണ്ട മനുഷ്യഹൃദയത്തിൽ പിശാചിന്റെ ശക്തി കുടികൊള്ളുന്നതിനാൽ വചനമായ ക്രിസ്തുവിന് അവിടെ നിൽക്കുവാൻ സാധിക്കുന്നില്ല. വികാരപരമായി വചനം കേൾക്കുന്നവരാണവർ. പക്ഷേ അതിന്മേൽ വേണ്ട ശ്രദ്ധയും സ്വീകരണവും ഉണ്ടാകുന്നില്ല. യെഹ. 33:32 'നീ അവർക്കു മധുരസ്വരവും വാദ്യനൈപുണ്യവും ഉള്ള ഒരുത്തന്റെ പ്രേമഗീതംപോലെ ഇരിക്കുന്നു. അവർ നിന്റെ വചനങ്ങളെ കേൾക്കുന്നു; ചെയ്യുന്നില്ലതാനും.'

വി. മത്തായി 7:26 'എന്റെ ഈ വചനങ്ങൾ കേട്ടു ചെയ്യാത്തവൻ ഒക്കെയും മണലിന്മേൽ വീടുപണിത മനുഷ്യനോടു തുല്യനാകുന്നു.' സാത്താൻ നല്ല വിത്ത് എടുത്തു കളയുക മാത്രമല്ല കളകൾ നിക്ഷേപിക്കുകയും ചെയ്യുന്നു. വി. മത്തായി 13:38,39 'വയൽ ലോകം, നല്ല വിത്ത് രാജ്യത്തിന്റെ പുത്രന്മാർ, കള ദുഷ്ടന്റെ പുത്രന്മാർ, അത് വിതച്ച ശത്രു പിശാച്, കൊയ്ത്ത് ലോകാവസാനം.'

**2. പാറമേൽ വീണ വിത്ത്:** വാ. 5,6 'ചിലതു പാറസ്ഥലത്തു ഏറെ മണ്ണില്ലാത്തിടത്തു വീണു. മണ്ണിനു താഴ്ച ഇല്ലായ്കയാൽ ക്ഷണത്തിൽ മുളച്ചുവന്നു. സൂര്യൻ ഉദിച്ചപ്പോൾ ചൂടുതട്ടി, വേരില്ലായ്കകൊണ്ട് ഉണങ്ങിപ്പോയി.' വിത്ത് വിതയ്ക്കപ്പെടുന്നുവെങ്കിലും മണ്ണിന് ആഴമില്ലാത്തതുകൊണ്ട് ശരിയായ വളർച്ച ഉണ്ടാകുന്നില്ല.

അവർ ഉള്ളിൽ വേരില്ലാത്ത ക്ഷണികന്മാർ ആണ്. ഉദാസീനരായ കേൾവിക്കാർ. വചനം സന്തോഷത്തോടെ കൈക്കൊള്ളുന്നെങ്കിലും തൽക്കാലം വിശ്വസിക്കുകയും പരീക്ഷാസമയത്ത് പിൻവാങ്ങിപ്പോകുകയും ചെയ്യുന്നവരാണ്. വചനം നിമിത്തം ഉപദ്രവവും പീഡയും ഉണ്ടായാൽ ക്ഷണത്തിൽ ഇടറിപ്പോകുന്നവരാണവർ. യെഹസ്ക്കേൽ 33:31 'സംഘം കൂടി വരുന്നതുപോലെ അവർ നിന്റെ അടുക്കൽ വന്നു. എന്റെ ജനമായിട്ടു നിന്റെ മുമ്പിൽ ഇരുന്ന്, നിന്റെ വചനങ്ങളെ കേൾക്കുന്നു. എന്നാൽ അവർ അവയെ ചെയ്യുന്നില്ല. വായ്കൊണ്ടു അവർ വളരെ സ്നേഹം കാണിക്കുന്നു. ഹൃദയമോ ദുരാഗ്രഹത്തെ പിന്തുടരുന്നു.'

വി. ലൂക്കോസ് 6:49 'കേട്ടിട്ടു ചെയ്യാത്തവനോ അടിസ്ഥാനം കൂടാതെ മണ്ണിന്മേൽ വീടുപണിത മനുഷ്യനോടു തുല്യൻ. ഒഴുക്ക് അടിച്ച ഉടനെ അത് വീണു. ആ വീടിന്റെ വീഴ്ച വലിയതുമായിരുന്നു.' ഉപദേശത്തിന്റെ ഓരോ കാറ്റിനാൽ അലഞ്ഞുഴലുന്ന ശിശുക്കൾ ആകരുതെന്ന വി. പൗലോസ് ശ്ലീഹായുടെ നിർദ്ദേശം ഇവിടെ പ്രസക്തമാണ് (എഫേ. 4:14).

3. മുള്ളിനിടയിൽ വീണ വിത്ത്

വാ. 7 'ചിലത് മുള്ളിനിടയിൽ വീണു. മുള്ളു മുളച്ചു വളർന്ന് അതിനെ ഞെരുക്കിക്കളഞ്ഞു. അതു വിളഞ്ഞതുമില്ല.' ലൗകിക കേൾവിക്കാർ ആണിത്. ലൗകികമായ ചിന്തയും മോഹങ്ങളും മനുഷ്യനിൽ കടന്നുവരുമ്പോൾ ദൈവരാജ്യത്തിന്റെ മർമ്മങ്ങൾ അടങ്ങിയ വചനത്തിന്റെ വളർച്ചയെ ഞെരുക്കിക്കളയുന്നു.

ജഡമോഹം വചനത്തിന്റെ വളർച്ചയെ നിഷ്ഫലമാക്കിത്തീർക്കുന്നു. 'ജഡസ്വഭാവമുള്ളവർ ജഡത്തിനുള്ളതും ആത്മസ്വഭാവമുള്ളവർ ആത്മാവിനുള്ളതും ചിന്തിക്കുന്നു. ജഡത്തിന്റെ ചിന്ത മരണം, ആത്മാവിന്റെ ചിന്തയോ ജീവനും സമാധാനവും.' (റോമർ 8:5)

ധനമോഹം വചനത്തിന്റെ സ്ഥിരതയാർന്ന വളർച്ചയ്ക്ക് ഹാനികരമാണ്. ധനമോഹം ദൈവത്തെ മറക്കാൻ ഇടയാക്കുന്നു (ആവ. 8:13,14), സമ്പത്തിൽ മനസ്സ് പതിയാനിടവരുന്നു (സങ്കീ. 62:10), വിശ്വസ്തത നഷ്ടപ്പെടുത്തുന്നു (സദൃ. 28:20), ദൈവരാജ്യ പ്രവേശനത്തിനു തടസ്സം വരുത്തുന്നു (വി. മത്തായി 19:23), ജീവിതം ശൂന്യമാക്കുന്നു (വി. മർക്കോസ് 4:19), ശക്തമായ പരീക്ഷകൾക്കു മനുഷ്യൻ വിധേയനാകുന്നു (1 തീമോ. 6:9).

4. നല്ല നിലത്തു വീണ വിത്ത്

വാ. 8 'ചിലതു നല്ല മണ്ണിൽ വീണിട്ടു മുളച്ചു വളർന്നു ഫലം കൊടുത്തു. മുപ്പതും അറുപതും നൂറും മേനി വിളഞ്ഞു.' വചനം കേൾക്കുകയും അംഗീകരിക്കുകയും ഫലം നൽകുകയും ചെയ്യുന്നവരാണവർ. നല്ല ഹൃദയത്തിൽ സംഗ്രഹിക്കുന്നവർ. വചനം പ്രമാണിക്കുന്നവർക്കുള്ള വാഗ്ദത്തങ്ങൾ പലതാണ്. (1) നിത്യജീവൻ-വി. യോഹ. 8:51 'എന്റെ വചനം പ്രമാണിക്കുന്നവർ ഒരുനാളും മരണം കാൺകയില്ല.' (2) കാര്യസ്ഥൻ അധിവസിക്കുന്നു-വി. യോഹ. 14:15,16 വചനം പ്രമാണിച്ചാൽ, സത്യത്തിന്റെ ആത്മാവിനെ എന്നേക്കും നിങ്ങളോടുകൂടെ ഇരിക്കേണ്ടതിനു നിങ്ങൾക്കു തരും. (3) ദിവ്യ കൂട്ടായ്മ-വി.യോഹ. 14:23 'എന്റെ വചനം പ്രമാണിക്കുന്നവരെ, എന്റെ പിതാവ് സ്നേഹിക്കും. ഞങ്ങൾ അവന്റെ അടുക്കൽ വന്ന് അവനോടുകൂടെ വാസം ചെയ്യും. (4) ദിവ്യകരങ്ങൾ വെളിപ്പെടുത്തിത്തരുന്നു-വി. യോഹ. 17:6. (5) നിർണ്ണയ (ഉറപ്പ്) ലഭിക്കുന്നു-1 യോഹ. 2:3. (6) ദൈവീക സാമീപ്യം നൽകുന്നു-വെളിപാട് 3:8 'എന്റെ വചനം കാത്തതുകൊണ്ട്, നിന്റെ മുമ്പിൽ ഒരു വാതിൽ തുറന്നുവച്ചിരിക്കുന്നു.' ❑



# You become what you eat

## Eighth Sunday after Pentecost

**Fr. Dr. Joshi Varghese, Bhilai**
**(Diocesan Education Officer & PRO, Calcutta Diocese)**

**Evening-St.** Mark 4:1-23; **Morning - St. Matthew 1**3: 10-23; **Before Holy Qurbana - Exodus 3:9-15. Jeremiah 7:21-25, Isaiah 52:1-6; Holy Qurbana - I Peter 2: 4 -10 , Hebrews 4: 14-5: 5 St. John 6:47-59**

The 'bread talk' continues. This is the third time after Pentecost that the 6th Chapter of St. John's Gospel is set apart for the Sunday reading.

**a. The medicine of immortality**

*I am the bread of life* (Jn 6:48). *Those who eat my flesh and drink my blood have eternal life, and I will raise them up on the last day* (54)

The Last Supper, one of the historically and ecclesiastically important events, which is vividly narrated by the Synoptic Gospels, is left untouched by St. John. Instead we have a large portion of the 6th chapter which speaks of Jesus as the Bread of Life. It is emphatically stated thrice ( Jn 6:35,48,51) in the chapter. Church Fathers have emphasised on the Holy Eucharist as the *Bread of Life*. St. Justin the Martyr (c. 100 - 165 A.D.), speaks about the Holy Eucharist as "*For not as common bread nor common drink do we receive these; but since Jesus Christ our Saviour was made incarnate by the word of God and had both flesh and blood for our salvation, so too, as we have been taught, the food which has been made into the Eucharist by the Eucharistic prayer set down by Him, and by the change of which our blood and flesh is nourished, is both the flesh and the blood of that incarnated Jesus*".

The early Church had no ambiguity about the need and efficacy of the Holy Eucharist and truthfully followed Jesus' words, "*Whoever eats of this bread will live forever; and the bread that I will give for the life of the world is my flesh*." (Jn 6:51). St. Irenaeus of Lyons (c. 140 - 202 A.D.) stresses on the need of partaking in the Holy Eucharist to have eternal life. *How can they say that the flesh which has been NOURISHED BY THE BODY OF THE LORD AND BY HIS BLOOD gives way to corruption and does not partake of life? …For as the bread from the earth, receiving the invocation of God, IS NO LONGER COMMON BREAD BUT THE EUCHARIST, consisting of two elements, earthly and heavenly…* (Against Heresies 4:18:4-5).

St. Ignatius of Antioch (c. 35-108 A.D.) referred to the Holy Qurbana (Eucharist) as the medicine of immortality. It is one of the greatest blessings to partake in the Holy Qurbana and receive the Holy body and blood of Jesus Christ. St. Basil the Great (c. 330 - 379 A.D.) emphasised the need to partake regularly in the Holy Eucharist. He said, "*To communicate each day and to partake of the holy Body and Blood of Christ is good and beneficial; for He says quite plainly: "He that eats My Flesh and drinks My Blood has eternal life." Who can doubt that to share continually in life is the same thing as having life abundantly?*. Let us make it a point that we won't deliberately miss a single opportunity to partake in the Holy Qurbana.

For those who are used to regularly partaking, sometimes we take Holy Qurbana for granted or don't attend it properly. There may be times when we receive it without proper preparation. St. Paul warns us about the consequences of having a careless attitude with regard to the Holy Eucharist. *Whoever, therefore, eats the bread or drinks the cup of the Lord in an unworthy manner will be answerable for the body and blood of the Lord For all who eat and drink without discerning the body, eat and drink judgment against themselves* (1 Cor 11: 27,29). The Didache (known as 'The Teaching of the Twelve Apostles' c. 90 A.D.) also emphasises on the need to have proper preparation in partaking the Holy Eucharist. "*On the Lord's Day gather together, break bread and give thanks, after confessing your transgressions so that your sacrifice may be pure. Let no one who has a quarrel with his neighbour join you until he is reconciled by the Lord…*" Hence we need to *examine (ourselves), and only then eat of the bread and drink of the cup* (1 Cor 11: 28) of Holy Eucharist.

b. **Junk the junk**

*…not like that which your ancestors ate, and they died.* (Jn 6:58)

In order to emphasise the importance of the bread of life Jesus contrasted it with perishing bread. The daily Manna, though enabled the Israelites to complete their forty years of wilderness journey, was not sufficient enough to give eternal life. Jesus' call to have the true / heavenly bread is also an appeal to turn away from the fake/junk food that would harm the soul. About food it's said 'You become what you eat'. This is also the case for spiritual and mental food. If we feed ourselves with anger, hatred, envy, lust, lie, contempt etc. it would bring out works of the flesh (Galatians 5:19-21). If we love the world and gratify our *desire of the flesh, desire of the eyes* and, *the pride in riches* (1 John 2:16) we won't have eternal life. We need to junk these evils and feast upon the bread of life.

In the present age one has to be careful of the physical food as well. Few decades back any food, whether natural or man-made was fit for consumption. The advent of fast and processed foods has changed the scenario. With the advancement of time the attempt is on making the food tastier or rather making it addictive even at the cost of its nourishing value. The lack of the essential nutrients and fibre in these junk foods adversely affect the health. Yet we fall for these 'junk' which appeals to our eyes and tickles our taste buds. Experts warn that "these junk foods are loaded with salt, sugar, fats and preservatives and can cause high blood pressure, high sugar and weight gain" and a number of other health issues. Though the role of the food is to nourish us, the continual use of junk food might lead to deterioration of health and even hasten death. As in the case of our spiritual food, we need to make proper choices to junk the junk and embrace the proper food.

**Conclusion**

We are greatly blessed to have the Holy Eucharist, which is the *true food* and *true drink*. Even after knowing about the value and need of this *bread of life* we often try to create our own spiritual 'cheat days'. To have an abundant life we need to junk, the junk; physical and spiritual.





# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







## പ. കാതോലിക്കാ ബാവാ അനുസ്മരണ യോഗം

ആർത്താറ്റ്: പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അനു സ്മരണ സമ്മേളനം ആർത്താറ്റ് സെന്റ് ഗ്രിഗോറിയോസ് അരമന ചാപ്പലിൽ കുന്നംകുളം ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടന്നു. ആലത്തൂർ എം. പി. കുമാരി രമ്യ ഹരിദാസ് സമ്മേളനം ഉദ്ഘാടനം ചെയ്തു. കുന്നംകുളം നഗരസഭാ ചെയർപേഴ്സൺ സീത രവീന്ദ്രൻ, മലബാർ സ്വതന്ത്ര സുറിയാനി സഭാ അദ്ധ്യക്ഷൻ സിറിൾ മാർ ബസ്സേലിയോസ് മെത്രാപ്പോലീത്ത, കൽദായ സുറിയാനി സഭയുടെ ഔഗിൻ മാർ കുരിയാക്കോസ് മെത്രാപ്പോലീത്ത എന്നിവർ അനുസ്മരണ പ്രഭാഷണങ്ങൾ നടത്തി. ഫാ. ഡോ. സണ്ണി ചാക്കോ, ഫാ. ബഞ്ചമീൻ ഒ.ഐ.സി, ഫാ. സൈമൺ കുരിയൻ, നാരായണൻ നമ്പൂതിരി, ഇസ്മായേൽ ഖത്തീബ്, കെ. പി. സാക്സൺ, എം.എൻ സത്യൻ, കെ. ജയശങ്കർ, സുഭാഷ് പാക്കത്ത്, ബിജുബാൽ എന്നിവർ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയെ അനുസ്മരിച്ചുകൊണ്ട് സംസാരിച്ചു. കോവിഡ് പ്രോട്ടോകോൾ അനുസരിച്ച് നടന്ന യോഗത്തിൽ വൈദികർക്കും, സഭാ സ്ഥാനികൾക്കും മാത്രമെ പ്രവേശനം ഉണ്ടായിരുന്നുള്ളു. സമൂഹ മാധ്യമങ്ങൾ വഴി പരിപാടികൾ തൽസമയം സംപ്രേഷണം ചെയ്തു.




**ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ കബറടങ്ങിയിരിക്കുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഓർമ്മ കുർബ്ബാനയ്ക്ക് ഇന്ന് ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ കാർമികത്വം വഹിച്ചു. തുടർന്ന് കബറിങ്കൽ ധൂപ പ്രാർത്ഥനയും നടന്നു.**



**ദോഹ പള്ളിയുടെ ആഭിമുഖ്യത്തിൽ നടന്ന പ. പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവാ അനുസ്മരണം.**

## കുവൈറ്റ് നാഷണൽ ഇവാഞ്ചലിക്കൽ ചർച്ച് അനുശോചനം രേഖപ്പെടുത്തി

കുവൈറ്റ് നാഷണൽ ഇവാഞ്ചലിക്കൽ ചർച്ച് ചെയർമാൻ റെവ. ഇമ്മാനുവൽ ഗരീബ് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ വിയോഗത്തിൽ അനുശോചനം രേഖപ്പെടുത്തി.

കുവൈറ്റ് പ്രെസ്ബൈറ്റീരിയൻ ചർച്ചിന്റെ പാസ്റ്ററും കുവൈത്തിലെ നാഷണൽ ഇവാഞ്ചലിക്കൽ ചർച്ച് ചെയർമാനുമാണ് അമ്മാനുവൽ ബെഞ്ചമിൻ ഗരീബ്, നൂറോളം ക്രിസ്ത്യൻ വിഭാഗങ്ങൾ പ്രാർത്ഥനയ്ക്കായി ചളഇഗ യിൽ ഒത്തുകൂടുന്നത്തിനു ഇദ്ദേഹം സഹായം ചെയ്യുന്നു. പ്രൊട്ടസ്റ്റന്റ് സഭയുടെ തലവനായ ആദ്യത്തെ ഗൾഫ് അറബാണ് അദ്ദേഹം.



الكنيسة الإنجيلية الوطنية / الكويت

The National Evangelical Church / Kuwait

Common Council المجلس المشترك

**12.07.2021**

To,
All members of
Malankara Orthodox Syrian Church.

We are very saddened to learn the sudden demise of our beloved H.H. beloved Catholicos Moran Mor Baselios Marthoma Paulose II.

We would like to express our sympathy and let you all know that our thoughts are with beloved Catholicos , especially his longtime relation with the National Evangelical Church in Kuwait (NECK).

The Christian community in Kuwait will always remember Catholicos Moran Mor Baselios Marthoma Paulose II. and his good deeds. It is not only a great loss for the Malankara Orthodox Syrian Church, but also to the entire Christian community and especially the National Evangelical Church in Kuwait.

Along with the Malankara Orthodox Syrian Church we, the National Evangelical Church in Kuwait share the pain and grief in the loss of H.H. beloved Catholicos Moran Mor Baselios Marthoma Paulose II. and we express our deep and heartfelt condolences to the Indian Orthodox Church and all its members.

With Christian Love and Regards,

Rev. Amanuel B.Ghareeb
Chairman – NECK




P. O. Box 80 - Safat - Code: 13001 Kuwait - Tel: +965 22450307 - +965 22428914